# സ്വാതന്ത്ര്യദീപ്തി

**(പൗരസ്ത്യ ക്രൈസ്തവ ദർശനത്തിന്റെ വെളിച്ചത്തിൽ ആരാധനയെക്കുറിച്ചും സ്വാതന്ത്ര്യത്തെക്കുറിച്ചുമുള്ള പഠനം)**

**ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ്**

# ആമുഖം

ഇംഗ്ലീഷിലെ 'വർഷിപ്പ്' എന്ന പദത്തിനു സമാനമായ പദം മറ്റ് ആധുനിക ഭാഷകളിലില്ല, വേദപുസ്തകഭാഷകളിലുമില്ല. സ്വകാര്യ പ്രാർത്ഥനകളും സഭ ഏക ശരീരമെന്ന നിലയിൽ നടത്തുന്ന ആരാധനാനുഷ്ഠാനങ്ങളും അതിൽ അടങ്ങിയിരിക്കുന്നു.

പൊതുവായ ഒരു ആദി മാതൃകയിൽനിന്നാണ് ക്രിസ്തീയ ആരാധനാരൂപങ്ങളെല്ലാം തന്നെ ഉളവായത്. ഭിന്ന സംസ്കാരങ്ങളിൽ ഭിന്ന ആരാധനാസമ്പ്രദായങ്ങളും ആദ്ധ്യാത്മിക പാരമ്പര്യങ്ങളും വികാസം പ്രാപിക്കയാണുണ്ടായത്. ഓരോ ഭൂവിഭാഗത്തും രൂപംപ്രാപിച്ച ആരാധനാസമ്പ്രദായവും പാരമ്പര്യവും അതതുഭാഗത്തു നിലവിലിരുന്ന സാംസ്കാരിക പരിതോവസ്ഥയോട് ഒട്ടധികം കടപ്പെട്ടിരിക്കുന്നു.

പൗരസ്ത്യ പാരമ്പര്യങ്ങൾ വികസിച്ചതും ഇങ്ങനെയാണ്. ഗ്രീക്ക്, ഇറാനിയൻ, സിറിയൻ, ഹീബ്രു തുടങ്ങിയ ഭാഷകളിലെ ആരാധനാരൂപങ്ങൾ നോക്കുക. ഓരോ രൂപത്തിലും സുവ്യക്തമായി കാണാം അതുളവായ സാംസ്കാരിക പരിതോവസ്ഥയുടെ മായാത്ത മുദ്ര. അപ്പോൾ പൗരസ്ത്യമെന്ന് വിശേഷിപ്പിക്കാവുന്ന ഒരേ ഒരു ആരാധനാരൂപമേ ഉള്ളുവെന്നു കരുതുന്നത് ശരിയായിരിക്കയില്ല. ആരാധനാരീതിയിലുള്ള സമ്പൂർണ്ണ ഐകരൂപ്യം, ഒരു കാലത്തും, അവിഭക്തമായ ഏകസഭയുടെ കാലത്തുപോലും, പൗരസ്ത്യസംസ്കാരത്തിലോ പാരമ്പര്യത്തിലോ ഉണ്ടായിരുന്നിട്ടില്ല.

മദ്ധ്യപൗരസ്ത്യദേശം പോലെയുള്ള ഒരു ചെറിയ ഭൂവിഭാഗത്തു തന്നെ വിവിധ സംസ്കാരങ്ങൾ നിലവിലിരുന്നതായി നാം കാണുന്നു. തന്മൂലം അവിടെ വികസിച്ച ആരാധനാ സമ്പ്രദായങ്ങളും ആദ്ധ്യാത്മിക പാരമ്പര്യങ്ങളും ഏകരൂപമായിരിക്കുന്നില്ല. ജറുസലേം പാരമ്പര്യം നോക്കുക. അന്ത്യോക്യൻ പാരമ്പര്യത്തിൽനിന്നും അലക്സാണ്ട്രിയൻ പാരമ്പര്യത്തിൽ നിന്നും അത് വ്യത്യസ്തമായിരിക്കുന്നു. ഏഷ്യാമൈനറിന് തികച്ചും തനതായ ഒരു സാംസ്കാരിക മാതൃകയുണ്ടായിരുന്നു. അതിന്റെ സ്പഷ്ടമായ സൂചനകൾ പുതിയനിയമത്തിൽ പ്രതിഫലിച്ചു കാണുന്നതുപോലെ ഏറ്റവും പുരാതന പാരമ്പര്യങ്ങളിൽപോലും കണ്ടെത്താൻ കഴിയുന്നുണ്ട്. ഗ്രീക്കു റോമൻ സംസ്കാരങ്ങൾ പൈതൃകമായി കൈക്കൊണ്ട ബൈസാന്റിയത്തിന്റെ നിലയെടുത്താലോ? ബൈസാന്റിയവും സ്വന്തമായ ഒരു സംസ്കാരം വാർത്തെടുത്തു; ആ സംസ്കാരത്തിന്റേതായ മുദ്ര അവിടെ ഉളവായ ആരാധനാരൂപത്തിൽ പ്രകടവുമാണ്. യഥാർത്ഥ സ്ഥിതി ഇതാണെങ്കിൽ പൊതുവായ പൗരസ്ത്യ പാരമ്പര്യം എന്നൊന്നുണ്ടെന്ന് പറയുന്നതു തന്നെ ശരിയല്ലെന്ന് ചിലർക്ക് സംശയം തോന്നാം. ആഫ്രിക്കയിലെയും ഏഷ്യയിലെയും യുറോപ്പിലെയും വിവിധ സംസ്കാരങ്ങളുടെ സ്വഭാവവിശേഷങ്ങൾ കണക്കിലെടുത്തുകൊണ്ട്, അവിടെയെല്ലാം നിലവിലിരിക്കുന്ന അന്ത്യോക്യൻ, അലക്സാണ്ട്രിയൻ, ബൈസാന്റിയൻ, പേർഷ്യൻ, എത്യോപ്യൻ, സ്ലാവോണിക്ക് എന്നീ വിവിധ കിഴക്കൻ ആരാധനാരൂപങ്ങളുടെ പൊതുരൂപം കണ്ടെത്താനുള്ള ശ്രമം എത്രമാത്രം വിജയി

ക്കുമെന്നുള്ളതിനെക്കുറിച്ചും ശങ്ക തോന്നാം.

വിവിധ ആരാധനാക്രമങ്ങൾ താരതമ്യം ചെയ്തു പഠിക്കുക മാത്രമാണ് നമ്മുടെ ലക്ഷ്യമെങ്കിൽ വിവിധ പാരമ്പര്യങ്ങളുടെ സാജാത്യ വൈജാത്യങ്ങൾ താരതമ്യേന എളുപ്പത്തിൽ വിവരിക്കുവാൻ സാധിക്കുന്നതാണ്. ആരാധനാക്രമങ്ങളെക്കുറിച്ചു ഗാഢമായി പഠിച്ചിട്ടുള്ളവർ പണ്ടേ ഇതിന് ശ്രമിച്ചിട്ടുണ്ട്. ഈ രംഗത്ത് ഇപ്പോഴും ഗവേഷണം നടന്നുകൊണ്ടുമിരിക്കുന്നു.

താരതമ്യപഠനമല്ല ഈ ലഘുഗ്രന്ഥത്തിന്റെ ലക്ഷ്യം. ആധുനിക ലോകത്തിൽ പൗരസ്ത്യ രീതിയിലുള്ള ആരാധനയ്ക്ക് എത്രമേൽ പ്രസക്തിയുണ്ടെന്ന് എടുത്തുകാട്ടാനുള്ള ശ്രമമാണിത്. ഇത് അപഗ്രഥനമല്ല, അപേക്ഷ മാത്രമാണ്. പരക്കെയുള്ള ചില തെറ്റുധാരണകൾ നീക്കിക്കിട്ടാനാണ് ആദ്യത്തെ ശ്രമം. ഇങ്ങനെയൊരു പരിശ്രമത്തെ വിവാദമായോ, പ്രതിവാദമായോ ആരും ഗണിക്കരുതെന്ന് അഭ്യർത്ഥിക്കുന്നു. ഉത്തമമായ എക്യൂമെനിക്കൽ താൽപര്യത്തിന്റെ പേരിലാണ് ഇതിലെ പ്രമേയം അവതരിപ്പിക്കുന്നത്. സർവ്വോപരി ഇതൊരു ശുപാർശയാണ്. സർവവും വിനഷ്ടമായെന്ന് തോന്നിയ ഘട്ടങ്ങളിൽപോലും പൗരസ്ത്യസഭകളെ താങ്ങിനിർത്തിയത് അവയുടെ ആരാധനാരൂപങ്ങളാണ്. അങ്ങനെയുള്ള ആരാധനാരൂപങ്ങളിൽനിന്ന് ഏതു പാരമ്പര്യത്തിനും തീർച്ചയായും എന്തെങ്കിലും നേടാൻ കഴിയും.

പൗരസ്ത്യമായ ആരാധനയെന്നല്ല, ഏതൊരു ആരാധനയും അഭ്യസ്തവിദ്യനായ ആധുനിക മനുഷ്യന് അപ്രസക്തവും നിഷ്പ്രയോജനവുമാണെന്ന് വാദിക്കുന്നവരുണ്ട്. ഈ ഗ്രന്ഥത്തിന്റെ ആദ്യത്തെ അദ്ധ്യായത്തിൽ ഈ വാദത്തെ പരിശോധിച്ചു നോക്കുവാനാണ് ശ്രമിച്ചിരിക്കുന്നത്. ആരാധന ചില കാര്യങ്ങളെല്ലാം നിർവ്വഹിക്കണമെന്ന് ഇന്നത്തെ ആളുകൾ ആവശ്യപ്പെടുന്നു. എന്നാൽ ആരാധന അടിസ്ഥാനപരമായും കടമയാണെന്ന് നാം മനസ്സിലാക്കണം. പ്രയോജനമെന്നതിന് ആരാധനയിൽ താരതമ്യേന കുറഞ്ഞ ഒരു സ്ഥാനമേയുള്ളു.

പൗരസ്ത്യമായതെല്ലാം ഏതെങ്കിലും വിധത്തിലുള്ള രഹസ്യാത്മകതയുമായി ബന്ധപ്പെട്ടതാണെന്ന് പാശ്ചാത്യരിൽ പലരും ധരിച്ചുവശായിട്ടുണ്ട്. അതിനാൽ അതുമായി ബന്ധപ്പെടാനൊരുങ്ങാതെ പലരും അകന്നു നിൽക്കുന്നു. ഇങ്ങനെയൊരു വിശ്വാസത്തിനു യാതൊരു നീതീകരണവുമില്ലെന്ന് വ്യക്തമാക്കുവാൻ ഈ ഗ്രന്ഥത്തിൽ ശ്രമിച്ചിട്ടുണ്ട്.

ചിലർക്കു പൗരസ്ത്യാരാധന പഠിക്കുന്നതിൽ പ്രയാസം തോന്നുന്നു. പരലോകത്തേക്ക് രക്ഷപ്പെടുവാൻ വേണ്ടി, ഇഹലോക യാഥാർത്ഥ്യത്തെ അത് അവഗണിക്കുന്നുവെന്നോ, ചരിത്രത്തിന്റെ ഒരു പ്രത്യേക ഘട്ടത്തിൽ അതു വേണ്ടതിലധികം ഉറച്ചുപോയിരിക്കുന്നുവെന്നോ അവർ പരാതിപ്പെടുന്നു. എന്നാൽ മറ്റു ചിലരെ സംബന്ധിച്ചിടത്തോളം പൗരസ്ത്യ ആരാധന പഠിക്കുകയെന്നത് ഗൗരവാവഹമായ ഒരു കടമയാണ്. അറിവുള്ളവർ അത് നിറവേറ്റണം. ആരാധനയുടെ ആദിമാതൃക കണ്ടെത്താനുള്ള

പരിശ്രമമായി അതിനെ അവർ കണക്കാക്കുന്നു.

പൗരസ്ത്യസഭയ്ക്ക് ചരിത്രമെന്നത് ഒരു ഓർമ്മയാണ്, മനസ്സിൽ മാത്രം ഒതുങ്ങിനിൽക്കാത്ത ഓർമ്മ. ചരിത്രത്തിൽക്കൂടി സഭ ആദ്യകാലാനുഭവ ങ്ങളെ വീണ്ടും ആനന്ദാതിരേകത്തോടെ ജിവിച്ചറിയുന്നു. ചരിത്രത്തെ അതിൽത്തന്നെ യാഥാർത്ഥ്യമായി കാണുന്ന ശാസ്ത്രത്തിന് അങ്ങനെ യൊരു ഓർമ്മയെ സൃഷ്ടിക്കാൻ കഴിയില്ല, അതിനെ കൂടുതൽ തെളിക്കാൻ കഴിയുമെങ്കിലും.

പൗരസ്ത്യമായ ആരാധനയുടെ ചില പൊതു സ്വഭാവങ്ങൾ ചൂണ്ടി ക്കാണിക്കാൻ ഈ ഗ്രന്ഥം ശ്രമിക്കുന്നുണ്ട്. അവയെ വിശദമായി വിവരി ക്കുവാൻ ലേശവും ശ്രമിച്ചിട്ടുമില്ല. അറിവുള്ളവരുടെ അറിവു വർദ്ധിപ്പി ക്കുകയെന്നതല്ല, സാധാരണ വായനക്കാരന്റെ താല്പര്യം ഉണർത്തുക യെന്നതാണ് ഇതിന്റെ ഉദ്ദേശ്യം.

പൗരോഹിത്യത്തെ സംബന്ധിച്ചുള്ള പൗരസ്ത്യ സങ്കൽപത്തെ ആരാ ധനയിൽനിന്ന് അടർത്തിമാറ്റാൻ സാധ്യമല്ല. ഓർത്തഡോക്സ് വിശ്വാസ പ്രകാരം പൗരോഹിത്യംതന്നെ സഭയ്ക്കു പൊതുവേ, അതായത് മാമോ ദീസ മുങ്ങിയ ഏതൊരുവനും, അവകാശപ്പെട്ടതാണ്.

പൊതുവായ ഈ പൗരോഹിത്യത്തിൽ അഭിഷിക്തനായ മെത്രാനോ പുരോഹിതനോ വിശിഷ്ടമായ ഒരു കടമ നിറവേറ്റുന്നുവെന്നേയുള്ളു. പൊതുവായ പൗരോഹിത്യവും വിശിഷ്ടമായ പൗരോഹിത്യവും സഭയുടെ ആരാധനയ്ക്ക് അത്യന്താപേക്ഷിതമാണ്.

ആധുനിക മനുഷ്യന് ഏറ്റവും ദുഷ്കരമായിത്തീർന്നിരിക്കുന്നത് പ്രാർ ത്ഥനയാണല്ലോ? ഈ ഗ്രന്ഥത്തിന്റെ അവസാനത്തെ അദ്ധ്യായം പ്രതി പാദിക്കുന്നത് പ്രാർത്ഥനയെപ്പറ്റിയാണ്. ആരാധനയും പ്രാർത്ഥനയും ക്രൈസ്തവന്റെ നൈസർഗിക സവിശേഷതകളാണെന്നാണ് എന്റെ പ്രമേയം.

പരിശുദ്ധാത്മാവിൽ, ക്രിസ്തുവിൽക്കൂടി, ധൈര്യപൂർവ്വം പിതാവിന്റെ സന്നിധാനത്തിലേക്കു കടന്നുചെല്ലാനുള്ള സ്വാതന്ത്ര്യമാണ് ക്രൈസ്ത വന് അത്യന്താപേക്ഷിതമായിരിക്കുന്നത്. ആ സ്വാതന്ത്ര്യമാണ് സ്വാതന്ത്ര്യ ഹർഷത്തിന്റെ ഉറവിടം.

# ഉപോദ്ഘാതം

എന്റെ പ്രഥമ കൃതിയായ ഈ ലഘുഗ്രന്ഥം പാശ്ചാത്യ വായനക്കാരെ ഉദ്ദേശിച്ച് 20 വർഷം മുമ്പ് രചിച്ചതാണ്. അന്നു ഞാൻ ജനീവയിൽ, മുഖ്യ മായും പ്രൊട്ടസ്റ്റന്റ് ക്രൈസ്തവ പാരമ്പര്യത്തിന്റേതായ അന്തരീക്ഷത്തിൽ കഴിയുകയാണ്. ആയിരത്തിതൊള്ളായിരത്തി അറുപതുകളിൽ പാശ്ചാത്യ ക്രൈസ്തവ ലോകത്തിൽ നടന്ന സംവാദങ്ങളെപ്പറ്റി പരിചയമില്ലാത്ത ഭാര തീയ ക്രിസ്ത്യാനികൾക്ക് ഈ പുസ്തകത്തിലെ സൂചനകൾ മനസ്സിലാ ക്കുക വിഷമമായേക്കാം. അന്ന് പ്രധാനമായി മൂന്നു കാര്യങ്ങളാണ് എന്റെ മനസ്സിനെ മഥിച്ചിരുന്നത്. അവ മൂന്നും ഈ താളുകളിൽ പ്രതിഫലിക്കു ന്നുണ്ട്.

## 1

ഒന്നാമത് 'സെക്കുലർ ക്രിസ്ത്യാനിറ്റി' എന്നു വിളിക്കുന്നതും വളർന്നു കൊണ്ടിരിക്കുന്നതുമായ ഒരു പ്രസ്ഥാനം. ഡീട്രിച്ച് ബോൺ ഹോഫറുടെ 'മതരഹിത ക്രിസ്തീയതാ' സിദ്ധാന്തത്തിൽനിന്ന് ഉരുത്തിരിഞ്ഞതാണത്. മിക്ക ജർമ്മൻ ക്രിസ്ത്യാനികൾക്കും മതം പ്രാഥമികമായി ഹൃദയവുമായി ബന്ധപ്പെട്ട കാര്യമായിരുന്നു. രാഷ്ട്രീയ കാര്യങ്ങൾ മറ്റൊരു മേഖലയാണ്. ഗവൺമെന്റിനാണവിടെ പ്രാമുഖ്യം. ഹിറ്റ്ലറെ ന്യായീകരിക്കുകയോ പിന്താങ്ങുകയോ ചെയ്ത യൂറോപ്യൻ ഭക്തിപ്രസ്ഥാനത്തിനെതിരായ പ്രതികരണത്തോട് അടിസ്ഥാനപരമായി എനിക്കു സഹാനുഭൂതി ഉണ്ടാ യിരുന്നു. രാഷ്ട്രീയ സാമ്പത്തിക രംഗങ്ങളിലെ ചൂടുള്ള പ്രശ്നങ്ങളുമായി ബന്ധപ്പെടാതെ, വ്യക്തിഗത ഭക്തിയിൽ ശ്രദ്ധ ഊന്നുന്നതരം ക്രിസ്തീ യത അപലപനീയമാണെന്നായിരുന്നു ബോൺ ഹോഫറുടെ ചിന്ത. ഹിറ്റ്ല റുടെ മൂന്നാം റീഷ് പോലെ ബൃഹത്തായ മാനുഷികപ്രശ്നങ്ങളെ കൈ കാര്യം ചെയ്യുന്ന സജീവ ക്രിസ്തീയത്വമാണ് അദ്ദേഹം ആഗ്രഹിച്ചത്. ക്രിസ്തുവിനുവേണ്ടി ഹിറ്റ്ലറെ കൊല്ലാൻപോലും അദ്ദേഹം സന്നദ്ധനാ യിരുന്നു! അതിനുള്ള ഗൂഢാലോചനയിൽ ഏർപ്പെട്ടിരിക്കവേ അദ്ദേഹം അറസ്റ്റുചെയ്യപ്പെട്ടു. തടവിൽ കിടന്നുകൊണ്ട് ബോൺ ഹോഫർ എഴുതിയ 'മതരഹിത ക്രിസ്തീയതയെ'പ്പറ്റിയുള്ള കത്ത് ഇതിനകം പ്രസിദ്ധമായി ട്ടുണ്ട്. 'മതരഹിത ക്രിസ്തീയത' – മനുഷ്യതാല്പര്യങ്ങളിൽ നിന്നകന്നു പോയ ക്രിസ്തീയത – ലിബറൽ യൂറോപ്യൻ പ്രൊട്ടസ്റ്റന്റിസത്തിന്റെ സ്വത സിദ്ധമായ ലക്ഷണമാണിത് – ദൗത്യത്തെ അഥവാ പ്രവർത്തനത്തെ പ്രാഥ മികമായും, ആരാധനയെ അനുബന്ധമായും കരുതുക. 'ഉത്തരവാദിത്വം' ആണു സുപ്രധാന പദം. നമ്മുടെ ഉത്തരവാദിത്വം പ്രവാചകനു ചേർന്ന രീതിയിൽ പ്രസംഗിക്കുകയും പ്രവർത്തിക്കുകയുമാണ്. ഹിറ്റ്ലറുടെ നട പടിയെ അപലപിക്കുകയും കർത്താവായ ക്രിസ്തുവിനോടു അടിസ്ഥാന പരമായ കൂറു പ്രഖ്യാപിക്കുകയും ചെയ്ത ബാർമൻ പ്രഖ്യാപനം വാസ്ത വത്തിൽ പ്രവാചകതുല്യമായ പ്രസ്താവനയാണ്. ഹിറ്റ്ലറെ കൊല്ലുന്ന തിനുള്ള ബോൺഹോഫറുടെ പരിപാടിപോലുള്ള ധീരപദ്ധതികൾ പ്രവാ ചകോചിതമായ, ഉത്തരവാദിത്വബോധമുള്ള ക്രിസ്തീയ നടപടികളും –

വളരാനും മനുഷ്യതയുടെ പ്രായപൂർത്തി അംഗീകരിക്കാനും ക്രിസ്ത്യാനികളെ ഉദ്ബോധിപ്പിച്ചു. 'ദൈവം ജീവിച്ചിരിപ്പില്ല' എന്ന നിലയിൽ ലോകത്തിന്റെ ഉത്തരവാദിത്വം ഏറ്റെടുക്കാൻ അവരോടാവശ്യപ്പെട്ടു. മനുഷ്യനാണു യാഥാർത്ഥ്യത്തിന്റെ കേന്ദ്രത്തിൽ: പുതിയ പശ്ചാത്തലത്തിൽ നീറ്റ്ഷേയുടെ 'ദൈവം മരിച്ചു' എന്ന പ്രസ്താവന ആവർത്തിച്ചവരെ സംബന്ധിച്ചിടത്തോളം മനുഷ്യതയ്ക്കു പ്രായപൂർത്തിയായി. ഇനി സമൂഹത്തിന്റെയും നീതി, ജനാധിപത്യം, സ്വാതന്ത്ര്യം എന്നിവയുടെ നേർക്കുള്ള അതിന്റെ പരിണാമത്തിന്റെയും പരിപൂർണ്ണ ഉത്തരവാദിത്വം ഏറ്റെടുക്കുകയേ വേണ്ടൂ.

"ദൈവം ജീവിച്ചിരിപ്പില്ല എന്നപോലെ" – ഒരു മുദ്രാവാക്യമായി അതിനു കുറച്ച് അർത്ഥമുണ്ട്. എന്നാൽ "പോലെ" എന്ന പ്രയോഗം ആരാധന കൂടാതെ ജീവിക്കാനുള്ള നിയോഗംപോലെയാണ്. ക്രിസ്തീയാരാധനകൾ, പ്രാഥമികമായി സാമൂഹ്യസാമ്പത്തിക പ്രശ്നങ്ങളെപ്പറ്റിയുള്ള പ്രവാചകോചിത ക്രിസ്ത്യൻ പ്രസംഗങ്ങൾക്കുള്ള വേദികളായി. ബൈബിൾ വായനയും പ്രവാചകോചിത ക്രിസ്തീയ നടപടിക്കു പ്രചോദനം നൽകുന്ന ഉപാധിയായി. "മതരഹിത ക്രിസ്തീയതയും" ഒരു മുദ്രാവാക്യമാണ് – ആരാധനയ്ക്കു മുന്നിലായി പ്രവർത്തനത്തെ പ്രതിഷ്ഠിക്കാൻ. "ദൈവം മരിച്ചു" എന്നത് അതുപോലെതന്നെ പ്രവാചകോചിതമായ മുദ്രാവാക്യമായി – രാഷ്ട്രീയ സാമ്പത്തിക പരാധീനതകൾ പരിഹരിക്കാനുള്ള മനുഷ്യന്റെ കേന്ദ്ര ഉത്തരവാദിത്വം അനുസ്മരിക്കാനുള്ള ഉപാധി. "മതേതര ക്രിസ്തീയത" മറ്റൊരു മുദ്രാവാക്യമാണ്. നമ്മുടെ ഇന്ദ്രിയങ്ങൾക്കു ഗോചരമായ ഈ ലോകം മാത്രമേ നിലവിലുള്ളുവെന്നും പരലോകത്തെപ്പറ്റിയും ദൈവത്തെപ്പറ്റിയും ക്രിസ്തുവിന്റെ കാലത്തിനു മുമ്പുമുതലുള്ള നിലനില്പിനെപ്പറ്റിയും (Pre-existence) നിത്യജീവിതത്തെപ്പറ്റിയും മറ്റുമുള്ള ക്രിസ്തീയ ഉൽക്കണ്ഠ ഇവിടെ സമൂഹത്തെ പരിവർത്തനം ചെയ്യിക്കുന്നതിനുള്ള ക്രിസ്തീയ ഉത്തരവാദിത്വം പൂർണ്ണമായി ഏറ്റെടുക്കുന്നതിനു വിലങ്ങുതടിയായി നില്ക്കുന്നുവെന്നും അതു സൂചിപ്പിക്കുക കൂടി ചെയ്തു.

പാശ്ചാത്യ ക്രിസ്ത്യാനിത്വത്തോടുള്ള എന്റെ അപ്രിയം ഇതോടെ ഏതാണ്ടു പൂർണ്ണമായി. യജമാനനും കർത്താവുമായി ആരാധനാപൂർവ്വം ദൈവത്തെ അംഗീകരിക്കുന്നതിനു പകരം മനുഷ്യനെയും മനുഷ്യമനസ്സിനെയും ഇച്ഛാശക്തിയെയും യാഥാർത്ഥ്യത്തിന്റെ കേന്ദ്രത്തിൽ പ്രതിഷ്ഠിക്കുന്നതിനുള്ള ഈ തൃഷ്ണ എനിക്കൊട്ടും രുചിച്ചില്ല. ഈ ലോകത്തെ മെച്ചപ്പെടുത്താൻവേണ്ടി മനുഷ്യയുക്തിക്കും മനുഷ്യപ്രയത്നത്തിനും പ്രാധാന്യം കൊടുക്കുകയാണത്. പക്ഷേ, പാശ്ചാത്യ മനുഷ്യൻ ആരാധനയെ കുരുതി കൊടുക്കുന്നുവെന്നതാണ് അതിലെ അപാകത.

വ്യാവസായികമായി പുരോഗമിച്ച പാശ്ചാത്യ മനുഷ്യന്റെ ധാർഷ്ട്യം മാത്രമല്ല എനിക്ക് ഉൽക്കണ്ഠ ഉണ്ടാക്കിയത്. ക്രിസ്തീയതയുടെ കേന്ദ്ര യാഥാർത്ഥ്യത്തെ – ക്രിസ്തുവിൽ ദൈവത്തിന്റെ ഐക്യവും മനുഷ്യത്വവും – അടിസ്ഥാനപരമായി നിഷേധിക്കുന്നുവെന്നതാണ് ഉൽക്കണ്ഠാജനകം. ക്രിസ്തുവിന്റെ മനുഷ്യത്വവും ദൈവത്വവും വിഭജിച്ചു കാണുക എന്നെ

സംബന്ധിച്ചിടത്തോളം മർമപ്രധാനമായ വേദവിപരീതമാണ്. ക്രിസ്തുവിന്റെ ദൈവത്വത്തെ നിഷേധിക്കുക പിന്നാലെ വന്നുകൊള്ളും. 'മതേതര ക്രിസ്തീയത' എന്റെ കാഴ്ചപ്പാടിൽ പാശ്ചാത്യ ധാർഷ്ട്യത്തിന്റെ യഥാർത്ഥ പ്രകടനമാണ് – പരിശുദ്ധ ത്രിത്വത്തിലെ രണ്ടാമന്റെ മനുഷ്യാവതാരം അവഗണിക്കുന്നതിനുള്ള ലിബറൽ പ്രൊട്ടസ്റ്റന്റിസത്തിന്റെ അടിസ്ഥാന പ്രവണതയും.

ഒരു ക്രിസ്ത്യാനിയെന്ന നിലയിൽ എനിക്ക് ദൈവവും മനുഷ്യരാശിയും ക്രിസ്തുവിൽ വേർപിരിക്കാനാവാതവണ്ണം സംയോജിച്ചിരിക്കുന്നു. പരിശുദ്ധ ത്രിത്വത്തിലെ രണ്ടാമന്റെ മനുഷ്യാവതാരത്തിന്റെ ഫലമായി മനുഷ്യവർഗ്ഗം ഒരു ദൈവിക – മാനുഷിക യാഥാർത്ഥ്യമാണ്. മനുഷ്യത്വം ഊന്നിപ്പറയുന്നതിനായി ദൈവത്തെ നിഷേധിക്കുന്ന ഒരു മതേതരത്വം എന്നിൽ ആവേശം ഉണർത്തുന്നില്ല. നീതിയോടും സമാധാനത്തോടും പ്രതിബദ്ധത പുലർത്തുന്ന മതേതര മനുഷ്യരെപ്പറ്റി എനിക്കൊരു മുഷിച്ചിലുമില്ല. അവരോടൊന്നിച്ചു പ്രവർത്തിക്കാൻ എനിക്കു സന്തോഷമേയുള്ളു. പക്ഷേ, അവരുടെ സിദ്ധാന്തത്തെ അംഗീകരിക്കാനോ, എന്റെ വിശ്വാസത്തിനു പകരം ഒരു മതേതര വിശ്വാസം സ്വീകരിക്കാനോ എനിക്കു നിവൃത്തിയില്ല. എന്റെ വിശ്വാസമാകട്ടെ സഭയുടെ വിശ്വാസമാണ്. സഭയുടെ ആരാധനയിലും അതുപോലെതന്നെ ജീവിത പ്രവർത്തനങ്ങളിലും ഊന്നിപ്പറയുന്ന വിശ്വാസം തന്നെ. എന്റെ ചിന്തയിൽ ദൈവത്തിന്റെ അഭാവത്തിൽ മനുഷ്യൻ അർത്ഥശൂന്യനാണ്. അതുപോലെതന്നെ ദൈവത്തിന്റെ അഭാവത്തിൽ ചരിത്രവും പ്രപഞ്ചത്തിന്റെ പരിണാമവുമെല്ലാം കേവലം അർത്ഥരഹിതമാണ്. ദൈവസാന്നിദ്ധ്യത്തിൽ മാത്രമേ ഇക്കാണുന്ന പ്രകൃതിക്കുപോലും അർത്ഥമുള്ളു.

ആധുനിക മനുഷ്യനു പക്വത കൈവന്നുവെന്നും ഇനി അവനു ദൈവമില്ലെന്നുള്ള രീതിയിൽ ജീവിക്കാമെന്നുമുള്ള വാദം അസംബന്ധമാണ്. 'ആധുനിക ചിന്താരീതി'യിൽ പരിശീലിതനായ എനിക്ക് അതിന്റെ അടിസ്ഥാനങ്ങൾ ഇളകുന്നതായി തോന്നുന്നു. പാശ്ചാത്യ മനുഷ്യർ ദൈവത്തെ നിഷേധിക്കാനും തൽഫലമായി ദൈവാരാധനയ്ക്കു വിമുഖരായിത്തീരാനും ഇടയാക്കിയത് പാശ്ചാത്യ ധാർഷ്ട്യമാണെന്നു ഞാൻ പറയും. മതരഹിത ക്രിസ്തീയതയും മതേതര ക്രിസ്തീയതയും എന്റെ വീക്ഷണത്തിൽ ദൈവത്തെ അട്ടിമറിച്ചു സ്വയം ആ സ്ഥാനം ഏറ്റെടുക്കാനുള്ള ആധുനിക മനുഷ്യന്റെ തൃഷ്ണയുടെ ദൈവശാസ്ത്രപരമായ ന്യായീകരണമാണ്.

ഈ പശ്ചാത്തലത്തിലാണ് ആരാധിക്കാൻ ആധുനിക മനുഷ്യനുള്ള തീവ്രമായ അഭിവാഞ്ഛയെപ്പറ്റി ഞാൻ ശക്തമായി ഊന്നിപ്പറയുന്നത്. ദൈവത്തെ ആരാധിക്കേണ്ടവിധത്തിൽ ആരാധിക്കുന്നതിൽ മനുഷ്യനുണ്ടായ പരാജയവും കഴിവുകേടുമാണ് അടിസ്ഥാനപരമായി മനുഷ്യന്റെ പ്രശ്നം. ദൈവമാണു യഥാർത്ഥത്തിൽ നിലനില്ക്കുന്നത്. വാസ്തവത്തിൽ നന്മയും. എല്ലാ നന്മയും എല്ലാ ഉണ്മയും അവനിൽ നിന്നു വരുന്നു. ഈ വസ്തുത അംഗീകരിച്ചു, അവന്റെ സ്നേഹത്തോടു പ്രതിസ്പന്ദിച്ചു ജീവി

ക്കുന്നതിനു നാം വിസമ്മതിച്ചുവെന്നത് ദൈവത്തിൽനിന്നു ക്രിസ്തുവിൽ നമുക്കു ലഭിച്ച ദാനമായ മനുഷ്യത്വത്തെ നാം ഒറ്റിക്കൊടുക്കുന്നതിനു തുല്യമാണ്. ദൈവം മാത്രമാണു യഥാർത്ഥത്തിലുള്ള ഉണ്മയും നന്മയും, നമ്മുടെ ഉണ്മയും നന്മയും ദൈവത്തിൽനിന്നു വരുന്നു എന്നീ വസ്തുതകൾ കൂടെക്കൂടെ അംഗീകരിച്ചുകൊണ്ടിരിക്കുക എന്നതാണ് ആരാധനയിലെ മർമ്മബിന്ദു. ഇക്കാര്യം അംഗീകരിക്കുന്നതിൽ നമ്മുടെ കഴിവില്ലായ്മയെ ഒരു മതരഹിത ക്രിസ്തീയതയുടെ പേരിൽ ന്യായീകരിക്കുക കൊടിയ ദ്രോഹമായി എനിക്കു തോന്നി. 'സെക്കുലർ സിറ്റി' രചിച്ച ഹാർവി കോക്സ്, 'ദി സെക്കുലർ മീനിങ്ങ് ഓഫ് ദ ഗോസ്പൽ' രചിച്ച പോൾ വാൻ ബ്യൂറൻ എന്നിവർ അനഭിജ്ഞരാണ്; അവർക്കു തെറ്റുപറ്റി. എന്റെ വികാരക്ഷോഭത്തിന്റെ ബഹിർസ്ഫുരണമാണ് 1967-ൽ ഞാൻ പ്രസിദ്ധീകരിച്ച ഈ ഗ്രന്ഥം.

ഇന്ത്യയിലുള്ള ബുദ്ധിജീവികളായ ക്രിസ്ത്യാനികൾക്ക് ഇതെല്ലാം എത്ര കണ്ടു മനസ്സിലാകുമെന്ന് എനിക്കറിഞ്ഞുകൂടാ. പാശ്ചാത്യ ലിബറൽ ചിന്ത പിന്തുടരാനുള്ള പ്രലോഭനം ഇന്ത്യയിൽ ക്രിസ്ത്യാനികളും ക്രൈസ്തവേതരരുമായ ബുദ്ധിജീവികൾക്കിടയിൽ സുശക്തമാണെന്ന് എനിക്കു തോന്നുന്നു. ഞാൻ ഇവിടെ പറയുന്ന കാര്യങ്ങൾ അവരുടെ ചിന്തയ്ക്കു പ്രസക്തമാണോ എന്തോ? അവർ തന്നെ വിധിക്കട്ടെ.

## 2

എന്റെ രണ്ടാമത്തെ ഉൽക്കണ്ഠ, ആരാധനയിൽ ക്രിസ്തീയ വ്യക്തിയുടെ അന്യവൽക്കരണമാണ്. സമൂഹത്തിൽനിന്നും സൃഷ്ടിക്രമത്തിൽനിന്നും വേർവിട്ടുള്ള നില. മറ്റു മനുഷ്യരിൽ നിന്നും പദാർത്ഥങ്ങളിൽ നിന്നും ഗന്ധങ്ങളിൽ നിന്നും ശബ്ദങ്ങളിൽ നിന്നും രുചികളിൽ നിന്നും സ്പർശവേദ്യമായ സകലതിൽ നിന്നും വിട്ടുമാറി, "ഏകാകിയുമൊത്ത് ഏകാകിയായി" ബന്ധം തേടുന്ന ഒരിനം പാശ്ചാത്യ മിസ്റ്റിസിസത്തോട് എനിക്കു കഠിനമായി എതിർപ്പുണ്ട്. ക്രിസ്തീയാരാധന എന്നെ സംബന്ധിച്ചിടത്തോളം വ്യക്തിപരവും ആദ്ധ്യാത്മികവും കായികവും മദ്ധ്യസ്ഥതാപരവും അതേസമയം സമൂഹബന്ധിതവുമാണ്. ആരാധന പ്രാഥമികമായി വിശ്വാസികളുടെ സമൂഹമാണ് അർപ്പിക്കുന്നത് – മരിച്ചവരും ജീവനോടിരിക്കുന്നവരുമടങ്ങിയ സാർവത്രിക സമൂഹം (മരിച്ചവരാണു ഭൂരിപക്ഷവും). സർവ സൃഷ്ടിയുടെയും മദ്ധ്യസ്ഥ മഹാപുരോഹിതനായ ക്രിസ്തുവിനോടൊന്നിച്ചാണ് സമൂഹം ആരാധന നടത്തുക. ക്രിസ്തു ദൈവമുമ്പാകെ കൃതജ്ഞതാപൂർവ്വം മുഴുവൻ മനുഷ്യരാശിക്കുംവേണ്ടിയാണ് ആരാധന നടത്തുന്നത്. അപ്പവും വീഞ്ഞും പോലുള്ള ഭൗതിക പദാർത്ഥങ്ങളിലൂടെ സർവസൃഷ്ടിയെയും ദൈവത്തിനു സമർപ്പിക്കുകയാണ്. കുർബാനയാകുന്ന മിസ്റ്റിസിസത്തെ ചില സിദ്ധന്മാരുടെ 'ഏകാകിയുമൊത്ത് ഏകാകി' എന്ന മിസ്റ്റിസിസത്തിൽ നിന്നു തികച്ചും വ്യതിരിക്തമാക്കുന്നത് ഇതു തന്നെ. വിശുദ്ധ കുർബാനയെന്ന മിസ്റ്റിസിസത്തിൽ ക്രിസ്തുവിന്റെ മദ്ധ്യസ്ഥത അവഗണിക്കുന്നില്ലെന്നു മാത്രമല്ല, ഏറ്റവും സമഗ്രമായി അതിനെ അംഗീകരിക്കുകയും പ്രകാശിപ്പിക്കുകയും ചെയ്യു

ന്നുണ്ട്. സുവിശേഷവും മിസ്റ്റിസിസവും തമ്മിൽ വൈരുദ്ധ്യം കണ്ട എമിൽ ബ്രൂണരും ബാർത്യന്മാർ പൊതുവേയും ഭൗതിക പദാർത്ഥങ്ങളർപ്പിച്ചു കൊണ്ടു സമൂഹം അർപ്പിച്ച ഈ യൂക്കാരിസ്റ്റിക് മിസ്റ്റിസിസത്തെ മനസ്സി ലാക്കുന്നതിൽ അമ്പേ പരാജയപ്പെട്ടു. യൂക്കാരിസ്റ്റിക് മിസ്റ്റിസിസം സുവി ശേഷത്തിന്റെ ശത്രുവല്ല, അതിന്റെ ഒത്ത പ്രകാശനമാണ്.

ഇക്കാര്യം എന്റെ ഗ്രന്ഥത്തിൽ വിശദീകരിക്കുന്നതിൽ ഞാൻ എത്ര കണ്ടു വിജയിച്ചുവെന്നു നിശ്ചയമില്ല. എന്നെ സംബന്ധിച്ചിടത്തോളം വിശുദ്ധ കുർബാന സുവിശേഷത്തിന്റെ ഏറ്റവും പര്യാപ്തവും സമ്പൂർണ്ണ വുമായ പ്രകാശനമാണ്. ക്രിസ്തുമതത്തിന്റെ കേന്ദ്ര പ്രഖ്യാപനവുമാണ്.

## 3

എന്റെ മൂന്നാമത്തെ ഉൽകണ്ഠ സ്വാതന്ത്ര്യം സംബന്ധിച്ചാണ്. പടി ഞ്ഞാറു വളരെയധികം ദുരുപയോഗത്തിനു വിധേയമായ പദമാണത്. സ്വാതന്ത്ര്യം സംബന്ധിച്ച പാശ്ചാത്യധാരണകളിലധികവും അടിസ്ഥാന പരമായി അന്യഥാത്വത്തിന്റെ പശ്ചാത്തലത്തിൽ രൂപംകൊണ്ടതാണെന്നു തോന്നുന്നു. ഒരു വ്യക്തിക്ക് ആരും തടസ്സപ്പെടുത്താതെ സ്വേച്ഛപോലെ പ്രവർത്തിക്കാൻ സ്വാതന്ത്ര്യം വേണം. എല്ലാ മനുഷ്യരുടെയും സ്വാതന്ത്ര്യം സാധ്യമാക്കിത്തീർക്കുന്നതിനു 'ക്രമം' എന്ന രൂപത്തിൽ സ്വാതന്ത്ര്യത്തിനു ചില പരിമിതികൾ അംഗീകരിക്കാൻ പാശ്ചാത്യലോകം തയ്യാറായിരുന്നു. അമ്പതുകളിലും അറുപതുകളിലും ഞാൻ ഈ ആശയത്തെ ചെറുക്കുക യുണ്ടായി. എന്നെ സംബന്ധിച്ചിടത്തോളം സ്വാതന്ത്ര്യം പ്രാഥമികമായി വ്യക്തിക്കുള്ളതല്ല, സമൂഹത്തിനു വേണ്ടിയാണ്. വാസ്തവം പറഞ്ഞാൽ, ഒരൊറ്റ സത്തയെന്നനിലയിൽ സമസ്ത മനുഷ്യരാശിക്കും സൃഷ്ടസമൂഹ ത്തിനു മുഴുവനുമായി. നിങ്ങളുടെ ഇഷ്ടംപോലെ പ്രവർത്തിക്കുകയല്ല സ്വാതന്ത്ര്യം. വാസ്തവത്തിൽ ദൈവം മാത്രമാണു യഥാർത്ഥത്തിൽ സ്വത ന്ത്രൻ. ശക്തിയുടെ അഭാവത്താൽ തടസ്സംകൂടാതെ, മറ്റുള്ളവരുടെ നിയ ന്ത്രണംകൂടാതെ, ദൈവം സ്വതന്ത്രമായി നന്മ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു. ഈ സ്വാതന്ത്ര്യമാണു സർഗാത്മകമായ സ്നേഹത്തിൽ പ്രകാശിതമാകു ന്നത്. ആ സർഗാത്മക സ്നേഹമാണു നമ്മെ സൃഷ്ടിച്ചതും സ്വയം ക്രിസ്തു വിൽ പ്രകാശിതമായതും. നിയമംകൊണ്ടോ നിയന്ത്രണം കൊണ്ടോ അല്ല, പ്രതിഫലം നോക്കിയുമല്ല, നന്മ നന്മയാണെന്നതുകൊണ്ടു മാത്രം ആത്മാർത്ഥമായ ആന്തരിക ചോദനയിൽ നിന്ന് നന്മയെ കാര്യക്ഷമമായി സൃഷ്ടിക്കാൻ സ്വാതന്ത്ര്യത്തിനു കഴിയണം. അതിനു അധികാരം ഉണ്ടാ യിരിക്കുകയും വേണം.

ദൈവത്തോടും മറ്റു മനുഷ്യരോടും സൃഷ്ടിക്കപ്പെട്ട വ്യവസ്ഥിതിയോടും പൂർണമായി താദാത്മ്യം പ്രാപിക്കാൻ നമ്മുടെ മനസ്സില്ലായ്മയും കഴിവു കേടുമാണ് നമ്മുടെ സ്വാതന്ത്ര്യരാഹിത്യം. പുനരുത്ഥാനത്തിലുള്ള സമൂ ഹത്തിന്റെ വിമോചനത്തിൽ നിന്നോ, മനുഷ്യരാശി മുഴുവന്റെയും വിമോ ചനത്തിൽ നിന്നോ, സൃഷ്ടിക്കപ്പെട്ട വ്യവസ്ഥിതി മുഴുവനിൽ നിന്നോ നമ്മുടെ സമ്പൂർണ വിമോചനത്തെ വേർപെടുത്തി കാണാനാവില്ല. സമ സ്തസൃഷ്ടിയും..... ദൈവമക്കളുടെ മഹത്വമേറിയ സ്വാതന്ത്ര്യത്തിനായി

കാത്തിരിക്കുന്നു. സമസ്ത സൃഷ്ടിയും വിമോചനത്തിനായി ഞരങ്ങുന്നു. (റോമർ 8:21 *ff*). സമസ്ത സൃഷ്ടിയും പങ്കുചേരുന്ന ദൈവമക്കളുടെ ഈ സ്വാതന്ത്ര്യം നിങ്ങൾക്കിഷ്ടംപോലെ പ്രവർത്തിക്കാനുള്ളതല്ല. നേരേമറിച്ച് അത് (1) നിഷേധാത്മകമായി, തിന്മയും മരണവുമെന്ന ഇരട്ട ശത്രുക്കളിൽനിന്നു സ്വാതന്ത്ര്യം പ്രാപിക്കുകയാണ്. (2) രചനാത്മകമായി, ദൈവസന്നിധിയിൽ പ്രവേശിച്ചു, യഥാർത്ഥമായ സ്നേഹസമൂഹത്തിൽ ദൈവവുമായി സംയോജിക്കുകയും ദൈവത്തിന്റെ സ്വതന്ത്രമായ സർഗാത്മകതയിൽ സ്വതന്ത്രമായി പങ്കെടുക്കാൻ അധികാരം ലഭിക്കുകയുമാണ്.

സ്വാതന്ത്ര്യത്തിന്റെ ഈ ആശയം ഗ്രന്ഥത്തിന്റെ ശീർഷകത്തെ വിശദീകരിക്കുന്നു. യഥാർത്ഥ ആരാധന, യഥാർത്ഥ സ്വാതന്ത്ര്യത്തിന്റെ ആനന്ദം കൊണ്ടുവരുന്നു; ദൈവസന്നിധിയിൽ പ്രവേശിക്കാനും അവിടെ സമൂഹത്തിലും സ്നേഹയുക്തമായ സർഗാത്മകതയിലും അവനോടു സംയോജിക്കാനുമുള്ള സ്വാതന്ത്ര്യം. ആ സന്നിധിയിലേക്കുള്ള പ്രവേശനം വിരസതയെ ദുരീകരിക്കുകയും യഥാർത്ഥമായ ആനന്ദം കൊണ്ടുവരുകയും ചെയ്യുന്നു.

പാശ്ചാത്യ സെക്കുലറിസവും ഇന്ത്യയിൽ ശങ്കരവേദാന്തത്തിന്റെ ഇന്നത്തെ രൂപങ്ങളും തമ്മിലുള്ള സമാന്തരത്വം എന്നെ എക്കാലത്തും അമ്പരപ്പിച്ചിട്ടുണ്ട്. പണ്ഡിതന്മാരായ ശങ്കരവേദാന്തികളിൽ പലരും യഥാർത്ഥ സാക്ഷാൽക്കാരത്തിൽ നിന്നുവരുന്ന പ്രശാന്തതയോ പ്രസാദമോ പ്രതിഫലിപ്പിക്കുന്നില്ല. അവർക്ക് രക്ഷ അടിസ്ഥാനപരമായി പൂർണതയോടുള്ള വ്യക്തിയുടെ സ്വത്വാനുഭവമാണ്. സമൂഹത്തോടോ, ഭൗതികലോകത്തോടോ അതിനു ബന്ധമില്ല. വ്യവച്ഛേദിക്കാത്ത ഒരു സ്വത്വം മാത്രം. ലൗകിക യാഥാർത്ഥ്യത്തിന്റെ പ്രക്രിയയുമായി അതു ബന്ധപ്പെട്ടിട്ടില്ല. അതുകൊണ്ടുതന്നെ സാമൂഹ്യ സാമ്പത്തിക യാഥാർത്ഥ്യവുമായും അതിനു ബന്ധമില്ല. പാശ്ചാത്യ സെക്കുലറിസവും വേദാന്തചിന്തയുടെ ചില പുതിയ മാതൃകകളും തമ്മിലുള്ള പ്രധാന വ്യത്യാസം, ആദ്യത്തേത് ഭൗതികയാഥാർത്ഥ്യത്തെ പൂർണമായും പിന്തുണയ്ക്കുകയും മറ്റുള്ളതെല്ലാം നിഷേധിക്കുകയും ചെയ്യുമ്പോൾ, രണ്ടാമത്തേത് ലൗകിക വ്യവസ്ഥിതി മുഴുവനായും അതിന്റെ പ്രസക്തിയും നിഷേധിക്കുന്നുവെന്നതാണ്. എന്നാൽ യഥാർത്ഥ വേദാന്തത്തിലും ആരാധന, സാക്ഷാൽക്കരിക്കപ്പെടാത്തതിനോടും അപക്വതയോടും ബന്ധപ്പെട്ടിരിക്കുന്നു. ആത്യന്തികമായി ആരാധനാമൂർത്തി ആരാധകൻ തന്നെയാകയാൽ ഒരു ആരാധനയും സാദ്ധ്യമല്ല. സ്വന്തം യഥാർത്ഥ സ്വത്വം ഒഴികെ മറ്റൊന്നിനെയും ആരാധിപ്പാനില്ലെങ്കിൽ ആരാധന വെറും മറയത്തരവും അസംബന്ധവുമായിത്തീരുകയില്ലേ? ശങ്കരൻ തന്നെ ആരാധന നടത്തി, ആരാധനയെ പ്രോത്സാഹിപ്പിക്കുകയും ചെയ്തു. ഒരുപക്ഷേ, സ്വന്തം ജീവിതത്തിലെ നിർദ്ധാരണം ചെയ്യാനാവാത്ത ഒരു സംഘർഷം ആയിരുന്നിരിക്കാമത്. എന്നെ സംബന്ധിച്ചിടത്തോളം ആധുനിക അക്കാദമിക ശങ്കരവേദാന്തം, വേദാന്ത പാരമ്പര്യത്തിന്റെ ആധികാരികമായ ഉൾക്കാഴ്ചകളിൽ നിന്നു വളരെയേറെ അകലെയാണ്. യഥാർത്ഥമായ ഉൾക്കാഴ്ചകൾ അടിസ്ഥാനപരമായി വിശ്വാസത്തിന്റെ ആർജവ

ത്തിലും ത്യാഗത്തിലും ആരാധനയിലും കേന്ദ്രീകൃതമാണ്. അല്ലാതെ വ്യക്തിപരമായ സാക്ഷാൽക്കാരത്തിലല്ല.

ഇന്ത്യയിൽ ആരാധന തദ്ദേശീയ പാരമ്പര്യത്തിന് അനുരൂപമാക്കുകയെന്നു പറയുമ്പോൾ, ഹിന്ദുബിംബങ്ങളും പദാവലികളും ആരാധനയിൽ അംഗീകരിക്കുകയെന്നല്ല അർത്ഥം. ഒരു നിശ്ചിത കാലഘട്ടത്തിലെ ഹൈന്ദവരൂപങ്ങൾ പുനഃസ്ഥാപിച്ചാൽ ഇന്ത്യയിലെ ക്രിസ്തീയ ആരാധന യഥാർത്ഥത്തിൽ ഭാരതീയമാവുകയില്ല. അത് ഒരു തരത്തിൽ ഹൈന്ദവ – ക്രിസ്ത്യൻ പരിവേഷം അണിയുകയേയുള്ളു. ഇന്ത്യയിൽ കൂടുതലാവശ്യമായിട്ടുള്ളത് ആരാധനയെ യഥാർത്ഥത്തിൽ സമൂഹ നിബദ്ധിതമാക്കുകയാണ്. കാലത്തിലും അതിനപ്പുറത്തും ക്രിസ്തുശരീരത്തിന്റെ സർവാതിശായിയായ യാഥാർത്ഥ്യത്തോട് വാസ്തവത്തിൽ ബന്ധമുള്ളതാക്കുകയാണ്. അതിനു ക്രിസ്തീയാരാധനയുടെ സിദ്ധാന്തങ്ങളെപ്പറ്റി താത്വികമായ ജ്ഞാനം മാത്രം പോരാ (താത്വികമായ ജ്ഞാനം പോലും ഇന്ന് ഇന്ത്യൻ സഭകളിൽ നടക്കുന്ന പല തദ്ദേശീയ പ്രസ്ഥാനങ്ങളിലും കാണുന്നില്ല എന്നതും വാസ്തവം). ആത്മാർത്ഥമായി ആരാധന നടത്തുന്ന ഒരു സമൂഹത്തിന്റെ (ഇന്ത്യയിൽ ഇതു ദുർലഭം) ജീവിതത്തിൽനിന്നു വേണം അത് ഉത്ഭവിക്കാനെന്നതാണ് പ്രധാനം. ഇത്തരത്തിൽ ആത്മാർത്ഥമായും അധികൃതമായും ആരാധിക്കുന്ന സമൂഹങ്ങൾ രൂപവല്ക്കരിക്കാനുള്ള ഒരു ക്ഷണം കൂടിയായി ഈ ഗ്രന്ഥത്തെ പരിഗണിക്കാം.

**പൗലോസ് മാർ ഗ്രിഗോറിയോസ്**

ന്യൂഡൽഹി
ഈസ്റ്റർ 1984

(മൂലകൃതിയുടെ രണ്ടാം ഭാരതീയ പതിപ്പിനെഴുതിയ (ജോയ് ഓഫ് ഫ്രീഡം, സി. എൽ. എസ്., മദ്രാസ്, 1986) ആമുഖം. തർജമ: എം. കുര്യൻ)

# പരിഭാഷയുടെ ഒന്നാം പതിപ്പിന്
## ഗ്രന്ഥകർത്താവിന്റെ
# മുഖവുര

ഞാൻ പാശ്ചാത്യ രാജ്യങ്ങളിൽ ജീവിച്ചിരുന്ന കാലത്തു ചില സുഹൃത്തുക്കളുന്നയിച്ച പല വേദശാസ്ത്രവാദങ്ങളും വികലങ്ങളായിട്ടാണ് എനിക്കു തോന്നിയത്. അവയിൽ ചിലതിനെപ്പറ്റി ഞാനൊരു ലഘു ഗ്രന്ഥം എഴുതിയത് മലയാളത്തിൽ വിവർത്തനം ചെയ്യുവാൻ എന്റെ പ്രിയ സുഹൃത്ത് ശ്രീ. കെ. എം. തരകൻ വെമ്പൽകൊണ്ടപ്പോൾ ഞാനതിനെ തികച്ചും നിരുത്സാഹപ്പെടുത്തുകയാണുണ്ടായത്. കാരണം, ശ്രീ. തരകനുള്ളതുപോലുള്ള പാശ്ചാത്യവേദശാസ്ത്രജ്ഞാനം നമ്മുടെ നാട്ടിലുള്ള അനുവാചകരിൽ ബഹുഭൂരിപക്ഷത്തിനും കാണുകയില്ലെന്നെനിക്കറിയാം. പാശ്ചാത്യവേദശാസ്ത്രവുമായുള്ള സംവാദത്തിന്റെ പ്രഥമ പടിയാണ് ഈ ലഘുഗ്രന്ഥം. അതിന്റെ പശ്ചാത്തലമറിഞ്ഞുകൂടാത്തവർക്ക് ഇതിലെ പല ആശയങ്ങളും തികച്ചും ദുർഗ്രഹങ്ങളായിരിക്കും.

പക്ഷേ ശ്രീ. തരകൻ വിട്ടില്ല. വിവർത്തനം അദ്ദേഹം പൂർത്തിയാക്കി. ചില ഭാഗങ്ങളൊക്കെ അർത്ഥം വ്യക്തമാക്കുവാൻവേണ്ടി ഞാൻ തിരുത്തിയെഴുതി. ഭാഷയുടെ ഭംഗിക്കുറവുകൊണ്ട് ആ ഭാഗങ്ങളെ തിരിച്ചറിയുവാൻ ആർക്കും സാധിക്കും. ഈ ഗ്രന്ഥം നമ്മുടെ നാട്ടിൽ ഏവർക്കും സുഗ്രഹമാണെന്നോ സംഗതമാണെന്നോ എനിക്കിപ്പോഴും അഭിപ്രായമില്ല.

അനുവാചകരുടെ ദീർഘക്ഷമയ്ക്കും അനുഭാവത്തിനും ആദിമുതലേ നന്ദി പറഞ്ഞുകൊള്ളട്ടെ.

**ഫാ. പോൾ വർഗീസ്**

കോട്ടയം

20–11–1970

# 1

# ആധുനിക മനുഷ്യന് ആരാധന ആവശ്യമാണെന്നുണ്ടോ?

ആധുനിക മനുഷ്യന് പ്രായപൂർത്തിയായെന്നാണ് അവൻ അവകാശപ്പെടുന്നത്. ഈ അവകാശവാദത്തെ യാതൊരു കാരണവശാലും അപഹസിക്കരുതെന്ന് ഡീട്രിക് ബോൺഹോഫർ[1] അനുശാസിക്കുന്നു. ക്രൈസ്തവരുടെ സവിശേഷ ശ്രദ്ധയെ ഈ വിഷയത്തിലേക്ക് ക്ഷണിച്ചത് അദ്ദേഹമാണ്. ആധുനിക മനുഷ്യന്റെ പക്വതയെ സമാദരിക്കയും അവന് പ്രായപൂർത്തിയായെന്ന് നാം അംഗീകരിക്കുകയും വേണം പോലും. 'നാ'മെന്ന പദംകൊണ്ട് സഭയെയാവും അദ്ദേഹം ഉദ്ദേശിക്കുന്നത്. ആകട്ടെ സഭയുടെ പ്രായത്തെക്കുറിച്ചുള്ള മതിപ്പെന്താണ്? സഭ ഇപ്പോൾ, യൗവനത്തിലോ, വാർദ്ധക്യത്തിലോ? യുദ്ധാനന്തര യൂറോപ്പിൽ ക്രിസ്തുമതം പരിപക്വത പ്രാപിച്ചു. ക്രിസ്തുമതത്തിനു മുഴുവനുമല്ലെങ്കിലും കുറഞ്ഞത് അതിന്റെ പ്രോട്ടസ്റ്റന്റ് വിഭാഗത്തിൽ ഒരു സമൂഹത്തിനെങ്കിലും മതത്തെക്കൊണ്ട് മേലാൽ യാതൊരു പ്രയോജനവുമില്ലെന്നായിട്ടുണ്ട്. ഇങ്ങനെ പ്രായപൂർത്തി പ്രാപിച്ച ലോകത്തിൽ, മതരഹിതമായിക്കൊണ്ടിരിക്കുന്ന ക്രിസ്തീയതയിൽ ആരാധനയ്ക്കെന്തെങ്കിലും സ്ഥാനമുണ്ടോ?

ബോൺഹോഫർ ഒരുതരം പ്രത്യേക നിഗൂഢ ശിക്ഷണത്തെപ്പറ്റി പറയുന്നുണ്ട്. ആധുനിക ലോകത്തെ പ്രകോപിപ്പിച്ചെങ്കിലോ എന്നു ഭയന്ന് അവരിൽനിന്ന് ഇത് നാം മറച്ചുവച്ചിരിക്കയാണ്. യൂറോപ്പിലെ ബോൺഹോഫറിയൻ ചിന്തകർ പറയുന്നത് ഇതു ഭാവിയിൽ ഗവേഷണത്തിനു പറ്റിയ വിഷയമാണെന്നാണ്. നമുക്ക് തൽക്കാലത്തേക്ക് ക്രിസ്തുമതത്തിൽനിന്നു 'പള്ളി' മതത്തെ നീക്കംചെയ്തിട്ട് മുന്നോട്ടു പോകാം. പക്ഷേ, സഭയുടെ ആരാധനയിൽ അടങ്ങിയിരിക്കുന്ന പ്രാർത്ഥനാപദ്ധതികളുടെ മൗലികതത്ത്വങ്ങൾ പലപ്പോഴും പള്ളിമതത്തിന്റെ കാലഹരണപ്പെട്ട വകുപ്പിലാവും ഉൾപ്പെട്ടിരിക്കുന്നത്.

ഈ നിലപാടിന് സമാന്തരമാണ് പ്രാർത്ഥനാപദ്ധതി സംബന്ധിച്ച് രണ്ടാം വത്തിക്കാൻ കൗൺസിലിലുണ്ടായിരിക്കുന്ന അനുകൂലമായ വികാസം. ആധുനികലോകത്തെ ആദരിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന അജപരിപാലനോത്സുകനായ ജോൺ മാർപ്പാപ്പാ തിരുമേനി ആരാധനയെ സംബന്ധിച്ചുള്ള കരടു പ്രമേയത്തെ കൗൺസിലിന്റെ ഒന്നാം സെഷന്റെ ഉരകല്ലാക്കി. രണ്ടാം സെഷനിൽ ഈ കരടു പ്രമേയം വമ്പിച്ച ഭൂരിപക്ഷത്തോടെ അംഗീകരിക്കപ്പെട്ടു. ആരാധനയിൽ വരുത്തേണ്ടതെന്ന് കൗൺസിൽ നിർദ്ദേശിച്ച പരിഷ്കാരം നടപ്പാക്കാൻ പാപ്പാ തിരുമനസ്സുകൊണ്ട് തിടുക്കത്തിൽ കൽപനയിട്ടു. ഇത് വ്യക്തമാക്കുന്നത് പ്രസക്ത

മായ ആരാധനാരൂപങ്ങൾ ആധുനിക മനുഷ്യന്റെ അടിയന്തരമായ ആവശ്യമാണെന്നത്രേ. ആരാധനാക്രമം പരിഷ്കരിക്കാനുള്ള കത്തോലിക്കാ പരിശ്രമം ഒരു തലമുറയ്ക്കു മുമ്പേ, വി. പീയൂസ് പത്താമന്റെ കാലം മുതൽ, അല്ലെങ്കിൽ കുറെക്കൂടി മുമ്പേ 19-ാം ശതകത്തിൽ, ആധുനിക ആരാധനാപ്രസ്ഥാനത്തിന്റെ ജനയിതാവ് എന്നറിയപ്പെടുന്ന ബനഡിക്ടൈൻ സന്യാസി ഡോം ഗരാൻഗറിന്റെ[2] കാലം മുതൽക്കേ ആരംഭിച്ചതാണ്. എന്നാൽ കത്തോലിക്കാസഭയിലെ ആരാധനാപ്രസ്ഥാനം, പ്യൂസി, കീബിൾ എന്നിവരുടെ നേതൃത്വത്തിൽ ആംഗ്ലിക്കൻ സഭയിലുണ്ടായ ആരാധനാ നവീകരണ പ്രസ്ഥാനത്തിന് പ്രചോദനം നൽകി. ഈ ആരാധനാ പ്രസ്ഥാനം ആസ്ട്രിയായിലും, ജർമ്മനിയിലും, ഫ്രാൻസിലും ഏറ്റവും ഫലപ്രദമായി വ്യാപരിച്ചുകൊണ്ടിരുന്നപ്പോൾ, അത്രതന്നെ അനുകൂലസാഹചര്യമുണ്ടായിരുന്ന 'പ്രോട്ടസ്റ്റന്റ് നിയോ ഓർത്തഡോക്സിയിൽ' നിന്ന് അതിനു ലഭിച്ച പ്രതികരണം പ്രതികൂലമായിപ്പോയി. ആരാധനയെക്കുറിച്ചുള്ള അറിവില്ലായ്മ അതിന്റെ നഗ്നരൂപത്തിൽ കാണാവുന്നത് എമിൽ ബ്രൂണ്ണറിന്റെ[3] താരതമ്യേന അപ്രസിദ്ധമായ 'മിസ്റ്റിസിസവും വചനവും' എന്ന ഗ്രന്ഥത്തിലാണ്. അദ്ദേഹം ഗ്രന്ഥം അവസാനിപ്പിക്കുന്നത് 'ഒന്നുകിൽ മിസ്റ്റിസിസം അല്ലെങ്കിൽ വചനം' എന്ന വാക്കുകളുമായാണ്.

പാശ്ചാത്യ നവീകരണപ്രസ്ഥാന പാരമ്പര്യത്തിലും ലൂഥറൻ പാരമ്പര്യത്തിലും 'ആരാധന'യോടുള്ള അപ്രിയം പ്രകടമാണ്. നിയോബോൺ ഹോഫറിയന്മാരുടെയും നിയോ ബുൾട്ട്മാനിയന്മാരുടെയും'[4] ക്ഷയിച്ചുകൊണ്ടിരിക്കുന്ന ബാർത്തിയന്മാരുടെയും[5] ബ്രൂണ്ണറൈറ്റുകളുടെയും[6] മനോഭാവങ്ങളിൽ ഇപ്പോഴിത് പ്രത്യക്ഷമാണ്. മദ്ധ്യയുഗത്തിലെ ആരാധനാ സമ്പ്രദായങ്ങളിൽ കടന്നുകൂടിയ ദുഷ്പ്രവണതകൾക്കെതിരായുണ്ടായ തിരിച്ചടിയുടെ മുദ്രകളാണ് നവീകരണപ്രസ്ഥാനത്തിൽ ഇപ്പോഴും മായാതെ കിടക്കുന്നത്. ഇതിനെപ്പറ്റി ശരിയായൊരു ആത്മപരിശോധന നടത്താൻ അവിടെ ആരംഭിച്ചിട്ടുള്ള പരിശ്രമങ്ങൾക്കു വേണ്ടത്ര ശക്തി ലഭിച്ചിട്ടില്ല. ലൂഥറനിസത്തിന്റെ ജർമ്മൻ പാരമ്പര്യത്തിനും അതോടു ബന്ധപ്പെട്ടിരിക്കുന്ന സ്വിസ്സ് മാതൃകയിലുള്ള നവീകരണപ്രസ്ഥാനത്തിനും ആരാധനയെക്കുറിച്ചുള്ള യഥാർത്ഥ 'ദിഗ്ബോധം' ലഭിക്കണമെങ്കിൽ സമയം കുറെക്കൂടി വേണ്ടിവന്നേക്കും. ഈ രണ്ടു പാരമ്പര്യങ്ങളുമാണ് ഫ്രീചർച്ചുകളിലും, ലോകമെങ്ങുമുള്ള ആംഗ്ലിക്കൻ, ലൂഥറൻ, പ്രോട്ടസ്റ്റന്റിസത്തിലും ഇന്ന് ഏറ്റവും കൂടുതൽ സ്വാധീനം ചെലുത്തിക്കൊണ്ടിരിക്കുന്നതും.

ഈ പൊരുത്തക്കേടിനെപ്പറ്റി ഇവിടെ പറഞ്ഞത് പ്രാർത്ഥനാക്രമമുപയോഗിച്ചുള്ള ആരാധന ആധുനിക മനുഷ്യന് ഹിതകരമല്ലെന്നുള്ള പൊതുധാരണ അപ്പാടെ അങ്ങു സ്വീകരിക്കേണ്ടെന്ന് വ്യക്തമാക്കാനാണ്. നവീകരണ പ്രസ്ഥാനത്തിൽപ്പെട്ട ഏതാനും വേദശാസ്ത്രജ്ഞർ ആരാധനയ്ക്കെതിരായ നിലപാടു കൈക്കൊണ്ടിട്ടുണ്ടെങ്കിൽ അതേ പ്രസ്ഥാനത്തിൽപ്പെട്ട അനേകം ചിന്തകർ അങ്ങനെയൊരു നിലപാട് ശരിയല്ലെന്ന് വിശ്വസിക്കുന്നുമുണ്ട്. ഒരു കാര്യം വാസ്തവമാണ്. വേദശാസ്ത്രജ്ഞരുടെ ഇടയിലും വിവിധ പ്രോട്ടസ്റ്റന്റ് പാരമ്പര്യത്തിൽപ്പെട്ട സാധാരണ വിശ്വാ

സികളുടെ ഇടയിലും ആരാധനാക്രമമുപയോഗിച്ചു നടത്തുന്ന പ്രാർത്ഥനയോടുള്ള വൈകാരികമായ അപ്രിയം ഇന്നും നിലനിന്നു പോരുന്നു.

ഇത് സമ്മതിച്ചുകൊണ്ടുതന്നെ പറയട്ടെ, ആധുനിക മനുഷ്യൻ ബോധപൂർവ്വകമായോ അല്ലാതെയോ ഏറ്റവും നിസ്സർഗമായ ആരാധനയ്ക്കായി ദാഹിക്കുന്നുണ്ട്. ഒരു കാലത്ത് റോമൻ കുർബാനക്രമത്തിലധികം വൈദികർ കൈയടക്കി. അതു വളരെ ആചാരാനുഷ്ഠാനങ്ങളിൽ കുടുങ്ങിയിരുന്നു. തന്മൂലം വിശ്വാസികളുടെ ബുദ്ധിപരവും ആദ്ധ്യാത്മികവുമായ പരിപോഷണത്തിന് അത് അപര്യാപ്തമായിത്തീർന്നു. അങ്ങനെയൊരു ഘട്ടത്തിൽ നവീകരണപ്രസ്ഥാനത്തിന്റെ നായകന്മാർ 'വചനപ്രസംഗത്തിന്' മറ്റെല്ലാത്തിനുമുപരിയായ സ്ഥാനം നൽകിയതിന്റെ കാരണം സ്പഷ്ടമാണ്. എന്നാൽ നാമിന്ന് ജീവിക്കുന്നത് ആ തിരിച്ചടിയോടുള്ള തിരിച്ചടിയുടെ കാലഘട്ടത്തിലാണെന്നോർക്കണം. വചനപ്രസംഗത്തിൽ നമുക്കിന്ന് മടുപ്പായിരിക്കുന്നു. സുന്ദരങ്ങളായ മൂർത്തരൂപങ്ങളുടെ സഹായത്തോടെ പ്രകൃതിക്കു മീതെയുള്ളതുമായി സമ്പർക്കം പുലർത്താൻ ഇന്നത്തെ മനുഷ്യൻ അതിയായി ആഗ്രഹിക്കുന്നു. അത്യുല്ക്കടമായ ഈ ആഗ്രഹം മനസ്സിന്റെ അത്യഗാധതലത്തിൽനിന്നുമാണ് പൊന്തുന്നത്. വചനപ്രസംഗം ഈ ആഗ്രഹം സഫലമാക്കുന്നതിന് ഒരു പരിധിവരെ പ്രയോജനപ്രദമാണ്. ക്രമാനുസൃതവും അർത്ഥപുഷ്ടവുമായ വചനപ്രസംഗം ഇന്നും നമ്മെ ആകർഷിക്കുന്നു. എന്നാൽ ആധുനിക മനുഷ്യൻ അതു കൊണ്ടുമാത്രം സംതൃപ്തി അടയുന്നില്ല. അതിൽ കൂടുതലായ എന്തിനോ വേണ്ടി അവൻ അതിയായി ദാഹിക്കുന്നു. ആ 'എന്ത്' എന്താണെന്ന് കണ്ടുപിടിച്ചേ മതിയാവൂ. ഇവിടെ നാം വിഷമത്തിൽപ്പെട്ടു പോകാനിടയുണ്ട്. എന്തെന്നാൽ ആ 'കൂടുതൽ' എന്തെന്ന് നിർവചിച്ചാൽ പല വേദശാസ്ത്രജ്ഞരും നമ്മെ കഠിനമായി ശകാരിക്കും. അറിവു കൂടുതലുള്ളവർ ചൂണ്ടിക്കാണിച്ചാൽ തെറ്റു തിരുത്താനുള്ള ഒരുക്കത്തോടെ പറയട്ടെ, ആധുനിക മനുഷ്യന് വേണ്ട കാര്യങ്ങളിൽ താഴെക്കൊടുക്കുന്ന ആറു ഘടകങ്ങളെങ്കിലും അടങ്ങിയ നിസ്സർഗമായ ആരാധനയും ഉൾപ്പെടുന്നു.

1. ഇന്നത്തെ മനുഷ്യന്റെ യഥാർത്ഥ ജീവിതാവശ്യങ്ങളെ ഉൾക്കൊള്ളുക.

2. ലോകാതീതമായതിനെക്കുറിച്ചുള്ള അവബോധമുണ്ടാവുക.

3. മനസ്സിന്റെ സുബോധത്തിനും ആഴത്തിലുള്ള തലങ്ങളെ സ്പർശിക്കുക.

4. മൂർത്തവസ്തുക്കളിൽക്കൂടിയും കർമ്മങ്ങളിൽക്കൂടിയും പ്രകാശിപ്പിക്കുക.

5. യുക്തിയെ മറികടക്കുന്ന രൂപങ്ങൾ വഴിയായി ഭക്തി പ്രകടിപ്പിക്കുക.

6. സമൂഹത്തിന്റെ ലോകാതീതമായ ഐക്യത്തെക്കുറിച്ചുള്ള അനുഭവമുണ്ടാകുക.

ഇവയാണ് ആ ആറു ഘടകങ്ങൾ. ഇവയിൽ ഒന്നാമത്തേതും നാലാമത്തേതും കേൾക്കുമ്പോൾ അധികംപേരും നെറ്റി ചുളിച്ചെന്നു വരില്ല. ഇവിടെയും ആത്മാവിനു നേരെ എതിരാണു വസ്തുവെന്ന്[7] മിഥ്യാബോധ

ത്തിൽ നിന്നുളവായിട്ടുള്ള ആദ്ധ്യാത്മികത പ്രശ്നങ്ങൾ സൃഷ്ടിച്ചെന്നു വരും. മറ്റു നാലു കാര്യങ്ങളും ആധുനിക ലോകത്തിൽ കൂടുതൽ കൂടുതലായി വിവാദവിഷയമായേക്കാം. അതിനാൽ ഈ ആറു കാര്യങ്ങളെക്കുറിച്ചും ലഘുവായെങ്കിലും പ്രതിപാദിക്കേണ്ടത് ആവശ്യമാണ്. യുക്തിവാദികളെ സമ്പൂർണമായും സംതൃപ്തിപ്പെടുത്താനല്ല, എന്താണുദ്ദേശിച്ചിരിക്കുന്നതെന്നു വിശദമാക്കാനാണ് ഇവിടെ ശ്രമിക്കുന്നത്.

### 1. ഇന്നത്തെ മനുഷ്യന്റെ യഥാർത്ഥ ജീവിതാവശ്യങ്ങളെ ഉൾക്കൊള്ളുക

അനുദിന ജീവിതത്തോടു ബന്ധപ്പെട്ടതല്ലെങ്കിൽ ആരാധന പ്രാമാണികമാവാൻ സാദ്ധ്യമല്ലെന്നു പറയുന്നതു കുറഞ്ഞതു വേദശാസ്ത്രജ്ഞരുടെ ഇടയിലെങ്കിലും സർവ്വസമ്മതമാണ്. ലോകായതികത്വത്തിന്റെ[8] മദ്ധ്യത്തിൽ വിശുദ്ധിയുണ്ടെന്ന കണ്ടുപിടിത്തം നമ്മുടെ കാലത്തെ ഗാഢമായ ഉൾക്കാഴ്ചകളിലൊന്നാണ്. എന്നാൽ ഈ സങ്കല്പം ക്രൈസ്തവ പാരമ്പര്യത്തിനു തികച്ചും നൂതനമാണെന്നു ധരിക്കരുത്. ആദികാലങ്ങളിൽ ആരാധനയുടെ സത്ത അനുദിനജീവിതാവശ്യങ്ങളെ ഉൾക്കൊണ്ടിരുന്നു. അനുദിനജീവിതത്തിലെ അനുഗ്രഹങ്ങൾക്കും, കാലോചിതമായ മഴയും ഭൂമിയിൽനിന്നുള്ള വിളവിനും, ജീവിതാവശ്യങ്ങൾക്കുംവേണ്ടിയുള്ള കൃതജ്ഞതയും അപേക്ഷയും അതിൽ അടങ്ങിയിരുന്നു. പൂർവ്വികന്മാർ അനുദിന ജീവിതാവശ്യങ്ങൾക്കുവേണ്ടി അർപ്പിച്ചിരുന്ന കൃതജ്ഞതയേയും അപേക്ഷയേയും മാറ്റമില്ലാത്ത മന്ത്രങ്ങളാക്കിയിട്ട്, അവയെത്തന്നെ മുറുകെ പിടിച്ചുവെന്നതാണു നമുക്കു പറ്റിയ തകരാറ്.

നമ്മുടെ ജീവിതം അവരുടേതിനേക്കാൾ എത്രമേൽ വൈവിധ്യമുള്ളതും സങ്കീർണ്ണവുമാണ്. ആധുനികലോകം യന്ത്രവൽകൃതവും നാഗരികവുമത്രേ. ഇന്നത്തെ ആവശ്യങ്ങൾക്കും ഇന്നത്തെ ലോകത്തിനുംവേണ്ടി അപേക്ഷിക്കാനും അവ ലഭിക്കുമ്പോൾ നന്ദി അർപ്പിക്കാനും പഴയ ആരാധനാരീതി മതിയാകുന്നില്ല. കാലാനുസൃതമായവിധം പുതിയ ആശയങ്ങളും വാക്യങ്ങളും ആരാധനയിൽ ഉൾപ്പെടുത്തേണ്ടതുണ്ട്. പ്രാർത്ഥനാഗ്രന്ഥങ്ങൾ കാലോചിതമായി പരിഷ്കരിക്കാതിരുന്നതു പൗരസ്ത്യരുടെ ഉന്മേഷക്കുറവിനെയാണു വെളിപ്പെടുത്തുന്നത്. കരയിലും കടലിലും സഞ്ചരിക്കുന്നവർക്കുവേണ്ടിയുള്ള പ്രാർത്ഥനയുടെ കൂടെ വായുവിൽ സഞ്ചരിക്കുന്നവർക്കുവേണ്ടിയുള്ള പ്രാർത്ഥനയും ഉൾപ്പെടുത്തുമ്പോൾ ഇന്നത്തെ പൗരസ്ത്യസഭാംഗങ്ങൾ എന്തിന് അത്ഭുതപ്പെടണം? കുർബാനക്രമത്തിലെ മദ്ധ്യസ്ഥപ്രാർത്ഥനകളും കൃതജ്ഞതാപ്രകടനങ്ങളും കാലത്തിനനുസരിച്ച് മാറിക്കൊണ്ടിരുന്നവയാണ്. ആദ്ധ്യാത്മിക ജീവൻ തുളുമ്പുന്ന സഭയ്ക്കു തലമുറതോറും പുതിയ പുതിയ മദ്ധ്യസ്ഥപ്രാർത്ഥനകൾ തീർക്കാൻ കഴിയണമെന്നാണ് ഇതിന്റെ അർത്ഥം. ഇക്കാര്യത്തിൽ പൗരസ്ത്യരേക്കാൾ വളരെ കൂടുതൽ ഉന്മേഷത്തോടെ പാശ്ചാത്യർ വർത്തിച്ചുപോന്നിട്ടുണ്ട്. സമ്പന്നമായ ആരാധനക്രമങ്ങൾ പരമ്പരയാ ലഭിച്ചിട്ടുള്ള സഭകളിലാണ് ആരാധനയിലെ വാക്കുകൾ മാറ്റാനുള്ള വൈമനസ്യം ഏറ്റവും പ്രകടം. പാരമ്പര്യത്തോടുള്ള ആദരവും ആരാധനയുടെ സ്വഭാ

വത്തെക്കുറിച്ചുള്ള ധാരണക്കുറവുമാവാം കാലോചിതമായ മാറ്റങ്ങൾ വരുത്താനുള്ള ഭയത്തിനു പ്രധാന കാരണം.

സാമ്പത്തികവും രാഷ്ട്രീയവും ശാസ്ത്രപരവും സാങ്കേതിക വിജ്ഞാനപരവുമായ പ്രശ്നങ്ങൾ, സമാധാനം, യുദ്ധം, സംഘർഷം, സംഘട്ടനം, അനീതി, മർദ്ദനം, വർണവിവേചനം, വ്യവഹാരസംബന്ധമായ ചൂഷണം എന്നിവയിൽ നിന്നുളവാകുന്ന കാര്യങ്ങൾ, ഗ്രാമീണവും നാഗരികവുമായ സമുദായങ്ങളുടെ ആവശ്യങ്ങൾ തുടങ്ങിയവയെല്ലാം ആരാധനയിൽ അടങ്ങിയിരിക്കണം. എന്നാൽ മാത്രമേ അവയെ യഥാർത്ഥത്തിൽ ദൈവത്തിനു നാം നടത്തുന്ന ആത്മസമർപ്പണത്തിൽ നമുക്ക് ഉൾപ്പെടുത്താൻ സാധ്യമാവുകയുള്ളു. ആധുനിക കാലത്തെങ്ങും ഏതെങ്കിലും പുരാതന സഭ ഈ വിധത്തിൽ ആരാധനക്രമം പരിഷ്കരിച്ചതായി തോന്നുന്നില്ല. ആരാധനയെ ചരിത്രത്തിൽനിന്നു[9] രക്ഷ നേടാനുള്ള അഭയസ്ഥാനമാക്കാൻ ഒരിക്കലും സാധ്യമല്ല. ചരിത്രത്തെത്തന്നെയും ആവാഹിച്ചു വിശുദ്ധമാക്കേണ്ടത് ആരാധനയുടെ ധർമ്മമാണ്. നിസ്സർഗ്ഗമായ ആരാധന അപ്പവും വീഞ്ഞും മാത്രമല്ല, സമസ്ത മനുഷ്യരാശിയെയും അനുഭൂതികളെയും വേദനകളെയുംകൂടി ബലിപീഠത്തിലെത്തിക്കുന്നു.

### 2. ലോകാതീതമായതിനെക്കുറിച്ചുള്ള അവബോധമുണ്ടാവുക

'ദൈവം ഗ്രഹണത്തിലാവുകയെന്നത്' ഒരു അനുഭവ യാഥാർത്ഥ്യമായിത്തീർന്നിരിക്കുന്ന ചരിത്രഘട്ടത്തിലാണ് ആധുനികമനുഷ്യൻ ജീവിക്കുന്നത്. പരമവുമായി സ്വയം ബന്ധിക്കാനുള്ള ശ്രമത്തിൽ ആധുനിക മനുഷ്യനിൽ ഉളവാകുന്ന വർദ്ധിച്ച അഹംബോധത്തിനു നേരിടേണ്ടിവരുന്ന പ്രശ്നങ്ങൾ മാർട്ടിൻ ബുബർ[10] ചിത്രോജ്ജ്വലമായി വിവരിക്കുന്നുണ്ട്. ലോകാതീതത്തെക്കുറിച്ചു ബോധം വന്നു തുടങ്ങുമ്പോഴേക്കും 'പര'[11] ത്തെക്കുറിച്ചു ബോധം ലഭിച്ചെന്ന് 'അഹംബോധ'ത്തോടെ അവൻ ബോധവാനാകുകയും ഈ അഹംബോധം അവനും 'പര'ത്തിനും ഇടയ്ക്കു കയറി 'പരത്തെ' ഗ്രഹണത്തിലാക്കുകയും ചെയ്യുന്നു. ഈ വികല്പം ആധുനിക മനുഷ്യനെ പലപ്പോഴും എളുപ്പമുള്ള മാർഗ്ഗം തെരഞ്ഞെടുക്കാൻ പ്രേരിപ്പിക്കുന്നു. ഒന്നുകിൽ അവൻ ലോകാതീതത്തെ അപ്പാടെ നിഷേധിക്കുന്നു. അല്ലെങ്കിൽ അതിനെ, നമ്മുടെ മദ്ധ്യത്തിലുള്ള അതീതമെന്നോ അസ്തിത്വത്തിന്റെ ആധാരമെന്നോ വിവരിച്ചു സാധാരണമാക്കുവാൻ ശ്രമിക്കുന്നു. എങ്കിലും ലോകാതീതത്തെ തേടുകയെന്നതു നമ്മുടെ കാലത്തിന്റെ സവിശേഷസ്വഭാവമായിത്തീർന്നിരിക്കുന്നു. പാശ്ചാത്യർ ഹിന്ദുമതത്തിലേക്കും ബുദ്ധമതത്തിലേക്കും ആകൃഷ്ടരായിക്കൊണ്ടിരിക്കുന്നുവെന്നത് ഇതിനു മതിയായ തെളിവാണല്ലോ?

ഇന്ദ്രിയപരമായ അനുഭവത്തിന് അപ്പുറത്തുള്ളതോ, ആത്മവിദ്യാപരമോ സത്വവിദ്യാപരമോ ആയ പല പല ആശയങ്ങളുടെയും സാധുത്വം അംഗീകരിക്കുന്നതിനു ചില ദാർശനികവൃത്തങ്ങളിൽ കടുത്ത വിസ്സമ്മതമുണ്ട്.

സത്വവിദ്യാപരമായ[12] ദർശനത്തെ തള്ളിക്കളയുന്നതു ശരിയല്ലെന്ന

നമ്മുടെ നൂറ്റാണ്ടിലെ പ്രതിഭാശാലികളിലൊരാളായ മാർട്ടിൻ ഹൈഡഗർ[13] വാദിച്ചിട്ടും ക്രൈസ്തവവും ക്രൈസ്തവേതരവുമായ വിദ്വൽലോകം അതിനെ സഗൗരവം ഗൗനിച്ചതായി തോന്നുന്നില്ല. കാന്റ്[14] നമ്മുടെ ബുദ്ധിയെ തെറ്റിച്ചെന്നുവേണം പറയുവാൻ. ഇന്നു വികലമായ മനുഷ്യ പ്രതിഭ ദർശിച്ച് ആവിഷ്കരിക്കുന്ന ആധുനിക കലയിലും സംഗീതത്തി ലുംകൂടി മാത്രമേ ലോകാതീതത്തെ അറിയാനാവൂ എന്നായിട്ടുണ്ട്.

ലോകാതീത യാഥാർത്ഥ്യത്തെ അറിയുവാൻ വഴിയില്ലാതെ വലയുന്ന മനുഷ്യനെ സുപ്രസിദ്ധ ജർമ്മൻ ചിന്തകനായ റുഡോൾഫ് ഓട്ടോയുടെ[15] 'വിശുദ്ധമെന്ന ആശയം' എന്ന ഗ്രന്ഥം സഹായിക്കുമെന്ന് ഒരു കാലത്തു പ്രതീക്ഷയുണ്ടായിരുന്നു. സാമാന്യാനുഭൂതിയിൽ നിന്നു തികച്ചും വ്യത്യ സ്തരായ നമ്മിൽ നിന്ന് ഇതരനായവനെ[16] വൈകാരികമായ യോഗാനു ഭൂതിയിൽ അനുഭവിച്ചറിഞ്ഞിട്ടു പിന്നീടു സയുക്തിക മനസ്സുകൊണ്ട് ആവി ഷ്കരിക്കാനാവുമെന്നും അങ്ങനെ പൂർണമായും വ്യത്യസ്തമായ ഒരു വിശുദ്ധതയുടെ അനുഭൂതിയിൽക്കൂടി ലോകാതീത യാഥാർത്ഥ്യവുമായി സമ്പർക്കം പുലർത്തുവാൻ കഴിയുമെന്നുമായിരുന്നു പ്രത്യാശ. എന്നാൽ 'വൈകാരികം', 'സയുക്തികം' എന്നിവ തമ്മിൽ വിവേചിക്കുകയും മതാ നുഭവം ഇതരാനുഭവങ്ങളിൽനിന്നു വ്യത്യസ്തമാണെന്നു ശഠിക്കയും ചെയ്തുവെന്നതിന് അദ്ദേഹം അടുത്ത കാലത്തു കടുത്ത വിമർശനത്തിനു പാത്രമായിരിക്കുന്നു.

എങ്ങനെയാണു നാം നമ്മുടെ കാലത്തു ലോകാതീത പ്രകൃതിയെ വീണ്ടെടുക്കേണ്ടത്? അതിനെ വിവരിക്കാനൊരുങ്ങുന്നത് അരിപ്പയിൽ വെള്ളംകോരുവാൻ ശ്രമിക്കുന്നതുപോലെയാകുന്നു. അതിനെക്കുറിച്ചു ബോദ്ധ്യം ഉളവാക്കാനുള്ള ബോധപൂർവമായ ശ്രമം ദൈവഗ്രഹണത്തി ലാണു പരിണമിക്കുന്നത്. പതിവായി ദീർഘനേരത്തേക്കു നടത്തുന്ന 'സാധന' കൊണ്ടു മാത്രമേ ലോകാതീത പ്രകൃതിയെക്കുറിച്ചുള്ള ജ്ഞാനം ആധുനിക മനുഷ്യന് 'വീണ്ടെടുക്കുവാൻ' കഴിയൂ. അങ്ങനെയൊരു സാധന ശരിയായ ഒരു ആരാധനാ പാരമ്പര്യത്തിൽ മാത്രമേ നടക്കുന്നുള്ളുവെന്ന താണു വാസ്തവം. എന്നാൽ കേവലം തത്ത്വപരമായ സമീപനം ആരാധ നയോടു സ്വീകരിക്കുന്നതും, പാണ്ഡിത്യം പ്രകടമാക്കുവാൻവേണ്ടി ആരാ ധനയുടെ വിശദാംശങ്ങളെ പരിശോധിക്കാനൊരുങ്ങുന്നതും ലോകാതീ തപ്രകൃതിയെക്കുറിച്ചുള്ള വിജ്ഞാനം വീണ്ടെടുക്കുന്നതിനു തടസ്സമായി നിൽക്കാം.

ഗ്രഹണാതീതമായത് എന്നു മാത്രമാണ് 'പരമ'മെന്ന പദംകൊണ്ടുദ്ദേ ശിക്കുന്നതെന്നു ധരിക്കരുത്. ബോൺഹോഫർ പറയുന്നപോലെ: 'ലോകാ തീത യാഥാർത്ഥ്യമെന്നാൽ കേവലം നമ്മുടെ ഗ്രഹണശക്തിക്ക് അതീത മായതെന്നു മാത്രമല്ല നാം മനസ്സിലാക്കേണ്ടത്. മനുഷ്യന്റെ ഗ്രഹണശ ക്തിയുടെ പരിമിതിയെ അടിസ്ഥാനമാക്കി നാം വിഭാവനംചെയ്തിരിക്കുന്ന ലോകാതീത പ്രകൃതിയും ദൈവത്തിന്റെ ഭൗതികാതീത സ്വഭാവവും തമ്മിൽ യാതൊരു ബന്ധവുമില്ല.'

എന്നാൽ നമ്മുടെ 'ജീവിതമദ്ധ്യത്തിലെ പരമ'മാണ് ദൈവമെന്ന്

തീർത്തടിച്ചപ്പോൾ ബോൺഹോഫർ പറഞ്ഞത് അല്പം കടന്നുപോയി ല്ലേയെന്നു സംശയിക്കണം. കേൾക്കാൻ മധുരമായ ഏതെങ്കിലും മുദ്രാ വാക്യം പ്രയോഗിച്ച് ദൈവത്തിന്റെ ലോകാതീതസ്വഭാവവും ലോകാന്ത ര്യാമിത്വവും തമ്മിലുണ്ടെന്നു തോന്നുന്ന വൈരുദ്ധ്യത്തെ പാടെ പരിഹ രിക്കാമെന്നു തോന്നുന്നില്ല. വ്യക്തികൾക്കും ദ്രവ്യത്തിനും സ്ഥലകാലങ്ങ ളിൽ നിശ്ചിതമായ സ്ഥാനമുള്ളതുപോലെ ദൈവത്തിന് നിശ്ചിതസ്ഥാന മുണ്ടോ? നമ്മുടെ സ്പഷ്ടമായ സ്ഥലകാല സങ്കൽപങ്ങൾക്കുള്ളിൽ ദൈവത്തെ ഒരിക്കലും ഒതുക്കിനിർത്താനാവില്ല. ദൈവം മനുഷ്യബുദ്ധിക്ക് അതീതനാണെന്നുള്ളത് ശരിയാണ്. എന്നാൽ ദൈവത്തിന്റെ 'അതിരി ക്തത' മനുഷ്യബുദ്ധിയുടെ പരിമിതത്വത്തെ ആശ്രയമാക്കുന്നില്ല.

നാം പ്രപഞ്ചത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ സ്വീകരിക്കുന്ന സ്ഥലകാല സങ്കൽപങ്ങളെ മാത്രമല്ല സ്ഥലകാല പ്രപഞ്ചത്തെത്തന്നെയും ദൈവം അതിവർത്തിക്കുന്നു. പ്രപഞ്ചത്തിന്റെ ഒരംശമോ, പ്രപഞ്ചം തന്നെയോ അല്ല ദൈവം. അവിടുന്ന് പ്രപഞ്ചത്തിനു അതീതനാകുന്നു. **'അങ്ങവി ടെയോ', 'അങ്ങു മീതെയോ'** പ്രപഞ്ചത്തിനുപരി ഏതെങ്കിലുമൊരു നിയ തസ്ഥാനത്തോ അവിടുന്ന് അമരുന്നുവെന്നല്ല അതിന്റെ അർത്ഥം. ദൈവ ത്തിന്റെ സ്ഥാനം നിർണയിക്കാനോ ദൈവത്തെ ഏതെങ്കിലും വകുപ്പിൽ ഉൾപ്പെടുത്താനോ സാധ്യമല്ല. അതാണ് അടിസ്ഥാനപരമായും ദൈവ ത്തിന്റെ അതീതത്വം. വാനനിരീക്ഷണം നടത്തിയോ, ശൂന്യാകാശപര്യ ടനം നടത്തിയോ തെരഞ്ഞു കണ്ടുപിടിക്കാവുന്ന ഒരു വസ്തുവല്ല 'സ്വർഗ്ഗ സ്ഥനായ പിതാവ്.' ആ വിധത്തിലുള്ള ഈശ്വരസങ്കൽപം മനുഷ്യബുദ്ധി ക്ക് ആക്ഷേപാർഹമാണ്. നമ്മുടെ ചിന്തയിലെ വിടവുകളെ നമ്മുടെ ഇഷ്ടാ നുസരണം വന്നെത്തി നികത്തുന്ന സത്തയല്ല ദൈവം. സംഗതി നേരെ മറിച്ചാണ്. ദൈവമാണ് മനുഷ്യചിന്തയെ യഥാസ്ഥാനത്ത് നിർത്തി ഉറപ്പി ച്ചിരിക്കുന്നത്. ദൈവത്തെ വിചിന്തനത്തിന് വിധേയമാക്കാൻ സാധ്യമല്ല. എളിമയിലും സ്നേഹത്തിലും സമ്പൂർണമായ ആത്മസമർപ്പണത്തിലും കൂടി അവിടുത്തെ ആരാധിക്കുന്നതിനു മാത്രമേ നമുക്കു കഴിയുകയുള്ളു. ഈ അതീത ദൈവത്തെ ആരാധിക്കാൻ പഠിക്കാതെ ആധുനിക മനുഷ്യൻ തികഞ്ഞ മാനവനായിത്തീരുന്നില്ല.

### 3. മനസ്സിന്റെ ബോധത്തിനും ആഴത്തിലുള്ള തലങ്ങൾ

'മനസ്സിന്റെ ബോധത്തിനും ആഴത്തിലുള്ള തലങ്ങൾ' എന്ന പ്രയോഗ ത്തിലെ പ്രത്യക്ഷ വൈരുദ്ധ്യം നമ്മെ അമ്പരപ്പിച്ചെന്നു വരാം. 'ഉപബോ ധമനസ്സ്', 'അബോധമനസ്സ്' എന്നിവയുണ്ടെന്ന് വാദിച്ചതിന് ഫ്രോയിഡ് നിശിത വിമർശനത്തിനു വിധേയനായിക്കൊണ്ടിരിക്കുന്നു. ഹുസറലിന്റെ[17] 'ഫിനോമിനോളജി' അദ്ദേഹത്തിന്റെ ശിഷ്യൻ ജിൻപോൾ സാർത്ര്[18] സർവത്ര പ്രചാരത്തിലാക്കുകയും അജപരിപാലനശാസ്ത്രം[19] അത് സ്വീക രിക്കയും ചെയ്തതോടെ 'ബുദ്ധി സമം ബോധതലം' എന്നതായിത്തീർന്നി രിക്കുന്നു പുതിയ മുദ്രാവാക്യം.

എങ്കിലും ബൗദ്ധിക ഭാവങ്ങൾ എപ്പോഴും നാം ബോധപൂർവ്വം നേടു ന്നതോ പ്രയോജനപ്പെടുത്തുന്നതോ അല്ല; ബോധത്തെപ്പറ്റിയുള്ള ബോധം

ഇനിയും സാർവത്രികമായിട്ടില്ല. ബോധപൂർവ്വമായ ബോധത്തിൽകൂടിയ ല്ലാതെയും പഠനം നടക്കുന്നുണ്ടു താനും. ഇന്ന്, ബോധത്തെക്കുറിച്ച് ബോധവാന്മാരാകുവാൻ നാം ബോധപൂർവ്വം ശ്രമിക്കുന്നു. ഇന്നത്തെ കാല ത്ത് പ്രചാരം നേടിയിരിക്കുന്ന സാഹിത്യം അനേകം നിഗൂഢവിചാരങ്ങളെ ബോധത്തിന്റെ വെളിച്ചത്തു കൊണ്ടുവന്നിരിക്കുന്നു. അങ്ങനെ വെളിച്ചത്തു കാണുന്നതുവരെ അത്തരം ചിന്തകൾ നമ്മുടെ മനസ്സിലുണ്ടായിരുന്നെന്ന് നമുക്കുതന്നെ അറിവില്ലായിരുന്നു. പൂർണ്ണ ബോധത്തോടെ തിരഞ്ഞെടു ക്കാൻ കഴിഞ്ഞെങ്കിലേ നാം തികഞ്ഞ മാനവരാകയുള്ളെന്ന് പറഞ്ഞു കേൾക്കാറുണ്ട്. എന്നാൽ ഇത്തരം 'അസ്തിത്വപരമായ[20] തീരുമാനം' എടു ക്കുവാൻ കഴിവുള്ളവർ നന്നേ ചുരുങ്ങും. നമ്മുടെ രാഷ്ട്രീയവും വാണി ജ്യവ്യവസായങ്ങളുമെല്ലാം വികസിക്കുന്നത് മനുഷ്യരുടെ നിഗൂഢോദ്ദേ ശ്യങ്ങളെയും ബോധേതരമായ ആവശ്യങ്ങളെയും അറിഞ്ഞ് അവയെ ശരിക്കും പ്രയോജനപ്പെടുത്തുന്നതുകൊണ്ടാണല്ലോ.

നമ്മുടെ ബോധപൂർവമായ പെരുമാറ്റത്തിന്മേലും നമ്മുടെ അസ്തിത്വ ത്തിന്മേലും ഇത്ര കനത്ത സ്വാധീനമുള്ള ഉപബോധതലങ്ങളെക്കൂടി കഴുകി ശുദ്ധീകരിക്കണമെങ്കിൽ 'മാനസിക ചികിത്സ' ചുരുങ്ങിയ സമയം കൊണ്ടു സാധിക്കുന്നതും മിതമായ ചെലവിൽ നടത്താവുന്നതും മനു ഷ്യനെ അവഗാഢമായി മനസ്സിലാക്കിയിട്ടുള്ളതുമാവണമല്ലോ. കുറഞ്ഞ നിരക്കിൽ ലഭിക്കുന്ന ഒരു മാനസിക ചികിത്സയല്ല ആരാധന. യഥാർത്ഥ ആരാധന ശുദ്ധീകരണം മാത്രമല്ല നിറവേറ്റുന്നത്. സത്യത്തെ ആത്മാവിൽ നേരിടുമ്പോൾ മനുഷ്യന് ഉപബോധതലത്തിൽ രൂപാന്തരം വന്നുചേരുന്നു. കിഴക്കൻ ഓർത്തഡോക്സ് ശൈലിയിൽ പറഞ്ഞാൽ മനുഷ്യൻ 'മറുരൂപ പ്പെടുന്നു.'

വിശുദ്ധ പൗലോസ് എഴുതുന്നത് ഇങ്ങനെയാണ്: 'എന്നാൽ മൂടുപടം നീങ്ങിയ മുഖത്തു കർത്താവിന്റെ തേജസിനെ കണ്ണാടിപോലെ പ്രതിബിം ബിക്കുന്നവരായ നാം എല്ലാവരും പരിശുദ്ധാത്മാവായ കർത്താവിന്റെ ദാന മായി തേജസിന്മേൽ തേജസു പ്രാപിച്ചു അതേ സാദൃശ്യത്തിൽ രൂപാന്ത രപ്പെടുന്നു' (2 കൊരിന്ത്യർ 3:18).

മഹത്തായ ഈ പ്രക്രിയ കേവലം മാനസിക ചികിത്സയ്ക്കു വിധേയ മാക്കാമെന്ന് ധരിച്ചുകൂടാ. അഗാധ തലങ്ങളിൽ ഭൗതികാതീത ദൈവവു മായി നമുക്കു സമ്പർക്കം സാധിച്ചുതരികയും അങ്ങനെ അവിടുത്തെ ചൈതന്യവത്തും അനിർവചനീയവുമായ പ്രതിബിംബമായി നമ്മെ രൂപാ ന്തരപ്പെടുത്തുകയും ചെയ്യുന്ന ആരാധനയ്ക്കു മാത്രമേ ആധുനിക മനു ഷ്യന്റെ ആവശ്യങ്ങളെ നിറവേറ്റുന്നതിനു കഴിയൂ.

### 4. മൂർത്തവസ്തുക്കളിൽകൂടിയും കർമങ്ങളിൽകൂടിയും പ്രകാശിപ്പിക്കുക

ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനം ചരിത്രസംഭവമെന്ന നില യിലുള്ള ദൈവപുത്രന്റെ മനുഷ്യാവതാരമാണ്. അതിനാൽ മനുഷ്യജീവി തത്തിന്റെയും സംസ്കാരത്തിന്റെയും സമസ്ത സാരംശങ്ങളെയും

ആരാധന ഉൾക്കൊള്ളണമെന്നു നിർബന്ധമാണ്. എല്ലാ മനുഷ്യ സമ്പർക്ക ങ്ങൾക്കും ഇന്ദ്രിയപരത അത്യാവശ്യമാണ്. അതേസമയം പഞ്ചേന്ദ്രിയ ങ്ങളിൽ ശ്രവണമാണ് ലോകാതീത പ്രകൃതിയെ ഗ്രഹിക്കാൻ കൂടുതൽ സമർത്ഥമെന്ന് വാദിക്കുന്നത് ശരിയല്ല താനും. സ്പർശം, രസം, ഗന്ധം, ദർശനം എന്നിവയെ അപേക്ഷിച്ചു ശ്രവണമാണ് മാധ്യമം കൂടാതെ ഗ്രഹ ണവിധേയമാകുന്നതെന്ന് തോന്നിയേക്കാം. കർണങ്ങളിലേക്ക് ശബ്ദത രംഗങ്ങൾ വന്നടിക്കുന്നത് നാം നേരിൽ കാണുന്നില്ല. അതുകൊണ്ട് ഒരർ ത്ഥത്തിൽ നാം ആരാധനയിൽ അനുഭവിക്കുകയും കാണുകയും രുചി ക്കുകയും മണക്കുകയും ചെയ്യുന്നവയേക്കാൾ 'കേവല വചനം' ശ്രവി ക്കുന്നത് വിശുദ്ധമാണെന്ന് വിചാരിക്കാനിട വന്നിട്ടുണ്ട്. വാസ്തവത്തിൽ ഈവലിൻ അണ്ടർഹിൽ പറയുന്നതുപോലെ ഇന്ദ്രിയപരതയും വികാരപ രതയുമുള്ള ഒരു സാമൂഹ്യജീവിയെന്ന നിലയിൽ മനുഷ്യൻ തന്റെ ദൃശ്യ പരിതോവസ്ഥയെക്കുറിച്ചു സൂക്ഷ്മമായും അദൃശ്യത്തെക്കുറിച്ച് അവ്യ ക്തമായുമുള്ള ബോധമാണ് പുലർത്തുന്നത്. അതിനാൽ ആരാധനയുടെ ആവിഷ്കാരത്തിൽ സാമൂഹ്യവും ഇന്ദ്രിയപരവും വൈകാരികവുമായ ഉപാ ധികൾകൂടി സ്വീകരിച്ചെങ്കിലേ മതിയാവൂ.

സ്ഥലകാലപരിധിയിൽ നിന്നുകൊണ്ടാണ് മനുഷ്യൻ ആരാധന അർപ്പി ക്കുന്നത്. പ്രാർത്ഥിക്കുമ്പോൾ മനുഷ്യന്റെ സമസ്താവയവങ്ങളും പഞ്ചേ ന്ദ്രിയങ്ങളും (ബുദ്ധിയും കർണവും മാത്രം പോരാ) ആരാധനയിൽ പങ്കെ ടുക്കണം. നവീകരണ പിതാക്കന്മാരായ ലൂഥറും കാൽവിനും ഈ വസ്തു ത പ്രകാശിപ്പിക്കുന്നതിൽ ചിലപ്പോഴെല്ലാം പരാജയപ്പെട്ടിട്ടുണ്ടെങ്കിൽ അത് ക്ഷന്തവ്യമാണ്. കാരണം ലേശം ദുഷിച്ചതെങ്കിലും പൊതുവേ പറഞ്ഞാൽ സമ്പന്നമായിരുന്ന കത്തോലിക്കാ ആരാധനയുടെ അന്തരീക്ഷത്തിലാണ് അവർ വളർന്നുവന്നത്. സമതുലിതാവസ്ഥയ്ക്കു[21] ഭംഗം വരാത്തവിധം ആരാധനാപാരമ്പര്യം സജീവമായി നിലനിന്നുപോന്നതുകൊണ്ട് അവർക്ക് സർവ്വശക്തിയും വചനപ്രസംഗത്തിൽ ചെലുത്തുന്നതിന് അന്നൊക്കെ വിഷമമില്ലായിരുന്നു. എന്നാൽ അവരുടെ പിന്മുറക്കാർ അടുത്ത കാലത്തു മാത്രമേ വചനത്തെ സമ്പൂർണമായും സജീവമാക്കുന്നതിന് അത്യന്താ പേക്ഷിതമായ ആരാധനാപരിതോവസ്ഥയെപ്പറ്റിക്കൂടി ബോധവാന്മാരായി ത്തീർന്നിട്ടുള്ളു. മുൻവിധികൾ ഇപ്പോഴും നിലവിലുണ്ട്. അവയെ അതി ജീവിക്കയും വേണം. എങ്കിൽ മാത്രമേ ആധുനിക മനുഷ്യൻ എന്തിനു വേണ്ടി അത്യധികം ദാഹിക്കുന്നുവോ **'ആ കൂടുതൽ'** അവന് ലഭിക്ക യുള്ളു.

### 5. യുക്തിയെ അതിക്രമിക്കുന്ന രൂപങ്ങൾ വഴിയായി ഭക്തി പ്രകടിപ്പിക്കുക

ആരാധനയിൽ മാതൃഭാഷ ഉപയോഗിക്കാനുള്ള ശ്രമം തികച്ചും സാധൂ കരിക്കാവുന്നതത്രേ. എന്നാൽ ഇങ്ങനെയൊരു സംരംഭത്തിനു തുനിയു മ്പോൾ ഒരു സത്യം നാം വിട്ടുപോകാറുണ്ട്. അയുക്തികമായ ഒരു സത്ത് എപ്പോഴും ആരാധനയിൽ അത്യാവശ്യമാകുന്നു. എബ്രായർ ഉപയോഗി ച്ചിരുന്ന വാക്കുകൾ ആദ്യമാദ്യം വിവർത്തനക്ഷമങ്ങളായിരുന്നുവെങ്കിലും

അചിരേണ വാച്യാർത്ഥത്തേക്കാൾ ഗഹനമായ അർത്ഥഗൗരവമുള്ള ശൈലികളായി അവ വികസിച്ചതായി നാം കാണുന്നു. 'ഓശാനാ', 'ഹാലേലുയ്യാ', 'യഹോഷുവാ' എന്നീ പദങ്ങൾ പോലും കാലാന്തരത്തിൽ ദൈവസന്നിധിയിലെത്തിയ ഭക്തഹൃദയത്തിന്റെ അയുക്തികമായ ആനന്ദവും ആഹ്ലാദവും മുറ്റിനിൽക്കുന്ന അട്ടഹാസങ്ങളായി മാറിയതായി നാം കാണുന്നു.

തന്റെ അത്യഗാധങ്ങളായ വികാരങ്ങളുടെയും അഭിലാഷങ്ങളുടെയും യുക്തിയിൽ ഒതുങ്ങാത്ത പ്രകാശനം ആധുനിക മനുഷ്യന് അത്യാവശ്യമാകുന്നു. ആരാധനയിൽ ഉപയോഗിക്കുന്ന പ്രതീകത്തിന്റെ ഓരോരോ അംശത്തെയും ചേഷ്ടയെയും കുറിച്ചു തികച്ചും യുക്തിപൂർവകമായ വിശദീകരണങ്ങൾ നൽകണമെന്നില്ല. ആരാധനയിലെ യുക്തിയിൽ ഒതുങ്ങാത്ത അംശത്തെ പ്രകാശിപ്പിക്കുവാൻ സംഗീതം, വർണം, ഗന്ധം, ചേഷ്ടകൾ, ക്രിയകൾ എന്നിവ ഉപയോഗിക്കാവുന്നതാണ്. പ്രതീകം കൊണ്ടു നിറവേറ്റാവുന്നതെല്ലാം പദവാക്യങ്ങളിലോ ആശയങ്ങളിലോ വിശദീകരിക്കാമായിരുന്നെങ്കിൽ പ്രതീകത്തെ പൂർണമായും ഒഴിവാക്കുവാൻ കഴിയുമായിരുന്നു. പദസമുച്ചയത്തിന്റെ ചുരുക്കെഴുത്തല്ല പ്രതീകങ്ങൾ. അവയുടെ വേരുകൾ കൂടുതൽ ആഴത്തിലേക്കിറങ്ങുന്നു. പ്രതീകങ്ങൾ ആശയപരമായി വിവരിക്കാനാവാത്ത ഔത്സുക്യങ്ങളെയും അഭിവാഞ്ഛകളെയും പ്രകാശിപ്പിക്കുന്നു. വാക്കിലൊതുങ്ങാത്തതിനെ ആവിഷ്ക്കരിക്കുന്നു. യുക്തിക്ക് തികച്ചും നിരക്കുന്ന ആരാധന, അതിന്റെ വാക്കുകൾ എങ്ങനെ നാം തെരഞ്ഞെടുത്തതായാലും എത്ര വ്യക്തമായും ഭദ്രമായും ഉൽക്കൃഷ്ടമായ ആശയങ്ങളെ ആവിഷ്ക്കരിക്കുന്നതായാലും സമ്പൂർണ്ണമായ ആരാധനയാവില്ല. യുക്തിക്കും സുവ്യക്തമായ ആശയത്തിനും അപ്പുറത്തുള്ളവയ്ക്ക് ആവിഷ്ക്കാരം കണ്ടെത്തേണ്ടത് ഉചിത പദങ്ങളിൽക്കൂടിയും, ആരാധനാക്രമങ്ങളിൽ നിർദ്ദേശിച്ചിട്ടുള്ള പ്രത്യേക കർമ്മങ്ങളിൽകൂടിയുമായിരിക്കണം.

### 6. സമൂഹത്തിന്റെ ലോകാതീതമായ ഐക്യത്തെക്കുറിച്ച് അനുഭവമുണ്ടാകുക

വ്യക്തിക്കു മുൻഗണന നൽകിയ ലോകത്തിന്റെ പതനത്തിനു ശേഷം ഉയിർക്കൊണ്ട പുതിയ ലോകത്തിൽപ്പോലും സമൂഹം എന്ന പദത്തിന്റെ അർത്ഥം വേണ്ടത്ര വ്യക്തമല്ല. പൊതുവായ ധാരണകളും താൽപര്യങ്ങളും ലക്ഷ്യങ്ങളും ബന്ധിച്ചിരിക്കുന്ന വ്യക്തികളുടെ കൂട്ടം എന്നു മാത്രമേ സമൂഹം എന്ന പദം കൊണ്ട് ഏറിയാൽ നാം അർത്ഥമാക്കുന്നുള്ളു. ഒരർത്ഥത്തിൽ വ്യക്തിക്കും മുന്നിൽ വരുന്നതാണ് സമൂഹം. ആരാധന നടത്തേണ്ടത് സമൂഹത്തിലാണ്. തന്റെ അസ്ഥിമജ്ജകളിൽ മനുഷ്യസമുദായവുമായുള്ള ഐക്യം അനുഭവിച്ചറിഞ്ഞിട്ടില്ലാത്ത ആൾ ആരാധനയുടെ അന്തരാത്മാവെന്തെന്നു ഗ്രഹിക്കുന്നില്ല.

വൈയക്തികതയുടെ ഉറവിടത്തെ ഓരോ വിശ്വാസിക്കും ദൈവവചനം സ്വന്തമായി വ്യാഖ്യാനിക്കുവാൻ സ്വാതന്ത്ര്യമുണ്ടെന്ന പ്രോട്ടസ്റ്റന്റ് സിദ്ധാന്തത്തിൽ അന്വേഷിക്കണമെന്നില്ല. അതിന്റെ വേരുകൾ മദ്ധ്യയുഗ

പാശ്ചാത്യ റോമൻകത്തോലിക്കാ ആദ്ധ്യാത്മികതയിൽ, പ്രത്യേകിച്ചു ഹോളണ്ട്, ബൽജിയം എന്നീ രാജ്യങ്ങളിൽ ആണ്ടുകിടക്കുന്നു. ദീവന്നാസ്യോസിന്റെ സമൂഹാധിഷ്ഠിതമായ ഭക്തിപ്രസ്ഥാനം ഹോളണ്ട്, ബൽജിയം എന്നീ രാജ്യങ്ങളിൽ അസാധാരണമാംവിധം ശക്തിപ്രാപിച്ചു. ഗർഹാർഡ് ഗ്രോട്ടെ, റൂയിസ് ബ്രൂക്ക്, തോമസ് എ. കെമ്പിസ് എന്നിവരുടെ വ്യക്തിനിഷ്ഠമായ ആദ്ധ്യാത്മികതയായി അത് രൂപഭേദം പ്രാപിച്ചു. ഇവരെല്ലാം ദൈവത്തിന്റെ മഹാപുരുഷന്മാരായിരുന്നു. ഇവർ തങ്ങളുടെ പ്രാർത്ഥനാജീവിതത്തിന്റെ ലക്ഷ്യമായി കൈക്കൊണ്ടത് ഭഗവദ്ദർശനമായിരുന്നു. ഈ ദിവ്യദർശനത്തിന്റെ സ്വഭാവം 'ഏകം ഏകത്തെ ദർശിക്കുക'[22] എന്നതാണ്. ഇന്നും പാശ്ചാത്യ ഭക്തിപ്രസ്ഥാനത്തിൽ, പ്രോട്ടസ്റ്റന്റായാലും കത്തോലിക്കയായാലും ഈ വൈയക്തികതയുടെയും കൈവല്യപ്രിയത്തിന്റെയും മുദ്രകൾ മായാതെ കിടക്കുന്നു.

നിത്യവും പൂർണവുമായ ആരാധന എപ്പോഴും ക്രിസ്തുവിന്റെ സമഗ്രശരീരത്തിന്റെ ഒരു കർമ്മമാണ്. സഭ തികച്ചും കാതോലികമായിരുന്ന ആദിമകാലത്തു പാലിച്ചുപോന്ന ഈ ആരാധനാസങ്കല്പത്തിന്റെ സൂചനകളെ റോമൻ കത്തോലിക്കാ സഭ ഇപ്പോഴും ദിവ്യബലിയിൽ നിലനിർത്തുന്നുണ്ട്. നിർഭാഗ്യവശാൽ കാലം ചെന്നതോടെ ക്രിസ്തുവിന്റെ തിരുശരീരം 'ദൈവികമായ മാനുഷികസമൂഹം'[23] എന്ന നിലയിൽ ക്രിസ്തുവിന്റെ ദിവ്യബലിയിൽ ഭാഗഭാക്കാകുന്നുവെന്ന സങ്കല്പം നഷ്ടപ്പെടാനിടയായി. ശ്രദ്ധ മുഴുവനും പുരോഹിതന്റെ അനുഷ്ഠാനങ്ങളിലും അപ്പവീഞ്ഞുകളുടെ അവസ്ഥയിലും കേന്ദ്രീകരിക്കപ്പെടും. ദിവ്യബലി അർപ്പിക്കുന്ന സമൂഹം ആരാധനസ്ഥലത്ത് ശാരീരികമായി സന്നിഹിതരായവരെ മാത്രമല്ല ഉൾക്കൊള്ളുന്നത്; സ്രഷ്ടാവിനെ വന്ദിക്കുവാൻ തല കുനിക്കുന്ന സമൂഹം എല്ലാ വിശ്വാസികളെയും മനുഷ്യരാശിയെത്തന്നെയും ഉൾപ്പെടുത്തത്തക്കവിധം അതിന്റെ കൈകൾ വിരിക്കുന്നു. അത് ഭൂതകാലത്തേക്കും ഭാവിയിലേക്കും അന്ത്യദിനം വരേയും ചെന്നെത്തി, ആദം മുതൽ ക്രിസ്തുവിന്റെ രണ്ടാമത്തെ വരവുവരെ ദൈവത്തെ പ്രസാദിപ്പിച്ച സർവരെയും ഉൾക്കൊള്ളുന്നു. സ്ഥലത്തിലും കാലത്തിലുമുള്ള ഈ സമസ്തസമൂഹത്തിലാണ്[24] ഏതൊരു ആരാധകനും ഉൾപ്പെട്ടിരിക്കുന്നത്. അതിനാൽ ആരാധനയിൽ ഈ സമസ്തസമൂഹം ഒരു യാഥാർത്ഥ്യമായിത്തീർന്നെങ്കിലേ മതിയാവൂ. നൈസർഗികമായ ആരാധന നടത്തുന്നതിന് ബോധതലത്തിൽ ചരിത്രത്തെയും യുഗാന്തശാസ്ത്രത്തെയും[25] എല്ലാ തലമുറകളെയും ജനങ്ങളെയും വംശങ്ങളെയും സംവഹിക്കേണ്ടതായുണ്ട്.

ഇതു കേവലം വേദശാസ്ത്രപരമായ കാര്യമല്ല, യഥാർത്ഥ 'ദിഗ്ബോധം' നൽകുന്ന ഈ പരമസമൂഹത്തെ കണ്ടുപിടിക്കുവാൻ ആധുനിക മനുഷ്യന് ഉൽക്കണ്ഠയുണ്ട്. ക്രൈസ്തവമായ ആരാധന സാർത്ഥകമാകണമെങ്കിൽ ആധുനിക മനുഷ്യന് ആകാശത്തിലും ഭൂമിയിലുമുള്ള അതിവിശാല സമൂഹത്തിൽ താനും പങ്കാളിയാണെന്നുള്ള ബോധം നൽകിയേ മതിയാവൂ.

ഇത്രയും പറഞ്ഞതിൽനിന്നും, ആരാധന സാർത്ഥകമാകുന്നത് മാനുഷികമായ ആവശ്യങ്ങളെ നിറവേറ്റുമ്പോഴാണെന്ന നിഗമനത്തിലെത്താൻ

സാധിക്കുന്നു. എന്നാൽ ആരാധന കേവലം പ്രയോജനകരമായ പ്രക്രിയ യാണെന്നോ കർമ്മാനുഷ്ഠാനമാണെന്നോ മാത്രം വ്യവഹരിക്കുന്നത് സത്യവിരുദ്ധമാണ്; അപകടകരവുമാണ്.

പ്രയോജനത്തിന്റെയോ അനുഷ്ഠാനത്തിന്റെയോ ചട്ടക്കൂട്ടിൽ പ്രതി ഷ്ഠിച്ചുകൊണ്ട് ആരാധനയുടെ ആന്തരാർത്ഥത്തെ ഒരിക്കലും വിശദമാ ക്കാൻ കഴിയുന്നതല്ല. ആരാധനയെക്കുറിച്ചുള്ള യാതൊരു വിശദീകര ണവും തികച്ചും സമ്പൂർണമാവാൻ സാദ്ധ്യവുമല്ല. എങ്കിലും താദൃശ ശ്രമ ങ്ങൾ വിജയിക്കണമെങ്കിൽ അടിസ്ഥാനപരമായ മൂന്നു കാര്യങ്ങൾ മന സ്സിലാക്കേണ്ടതുണ്ട്.

(1) ആരാധന അതിൽത്തന്നെ ഒരു ലക്ഷ്യമാണ്.

(2) ആരാധന ബലിയാണ്, എന്നേക്കുമായി ക്രിസ്തു നടത്തിയ ബലി യോട് അത് ബന്ധപ്പെട്ടിരിക്കുന്നു.

(3) ആരാധന സ്വതന്ത്രനായ മനുഷ്യനിൽ വ്യാപരിക്കുന്ന പരിശുദ്ധ റൂഹായുടെ പ്രവർത്തനമാണ്.

## 1. ആരാധന അതിൽത്തന്നെ ഒരു ലക്ഷ്യമാണ്

തീർച്ചയായും ആരാധന സുവിശേഷഘോഷണത്തിന്റെ പരിചാരിക യല്ല, വചനപ്രസംഗത്തിന്റെ ഭാഗവുമല്ല. ചില പൗരസ്ത്യവേദശാസ്ത്ര ജ്ഞർ അങ്ങനെ അതിനെ വ്യാഖ്യാനിക്കുവാൻ ശ്രമിച്ചിട്ടുണ്ട്. വചന പ്രസംഗം നടത്താത്ത സഭ, സഭയേ അല്ലെന്ന വാദം വേദപ്രമാണമായി സ്വീകരിക്കാറുള്ള പാശ്ചാത്യചിന്തയുടെ സമ്മർദ്ദത്തിന്റെ പശ്ചാത്തലത്തിൽ മാത്രമേ ഈ ഭാഷ്യത്തെ നമുക്കു മനസ്സിലാക്കുവാൻ കഴിയൂ. അടുത്ത കാലത്തെ ചരിത്രപരമായ പരിതോവസ്ഥ മൂലം വചനപ്രസംഗം ഫലപ്രദ മായി നടത്താൻ കഴിയാതെവന്ന പൗരസ്ത്യസഭാ പ്രതിനിധികളുടെ വാദം ശ്രദ്ധേയമാണ്. സഭയെന്ന നിലയിൽ തങ്ങൾക്കുള്ള അവകാശങ്ങളെ ന്യായീകരിക്കുവാൻ അവർ തറപ്പിച്ചു പറയുന്നത്, വിശുദ്ധ ബലിയിൽക്കൂടി ക്രിസ്തു ഇനിയും വരുംവരേയും അവിടുത്തെ ക്രൂശുമരണത്തെയും ഉയിർ ത്തെഴുന്നേല്പിനെയും തങ്ങൾ ഘോഷിക്കയാണെന്നും അങ്ങനെ മിഷ നറിദൗത്യം നിർവ്വഹിക്കയാണെന്നുമാണ്. തീർച്ചയായും വി. ബലി, ക്രിസ്തു മനുഷ്യനായി അവതരിച്ച് അനുഷ്ഠിച്ച മഹായാഗത്തെ പ്രകാ ശിപ്പിക്കുന്നു. എന്നാൽ അത് സ്നാപനമേൽക്കാത്തവരെയും അവിശ്വാ സികളെയും പ്രബോധിപ്പിക്കുന്നുവെന്ന് വാദിക്കുന്നത് ഒരിക്കലും ശരിയല്ല. സ്നാപനാർത്ഥികളെപ്പോലും പുറത്താക്കിയിട്ടാണ് വി. ബലി അർപ്പിക്കാ റുള്ളത്. സ്നാപനമേറ്റവർ സ്നാപനമേൽക്കാത്തവർക്കു നൽകുന്ന ദൗത്യത്തെ മാത്രമേ നിയതാർത്ഥത്തിൽ 'മിഷൻ' എന്ന് വ്യവഹരിക്കാവൂ. അതിനാൽ പല കമ്മ്യൂണിസ്റ്റ് രാഷ്ട്രങ്ങളിലും വി. ബലിയിൽ സംബന്ധി ക്കുന്നതു മുഖേന അനേകം അവിശ്വാസികൾ ക്രിസ്തുവിലേക്ക് ആനയി ക്കപ്പെടുന്നുവെന്നുള്ളത് ഗ്രഹിച്ചുകൊണ്ടുതന്നെ പറയട്ടെ, വി. ബലിയെ വചനപ്രസംഗത്തിന്റെ ഉപാധിയായി മാത്രം പരിഗണിക്കുന്നത് ഒരിക്കലും ശരിയായിരിക്കയില്ല. പൗരസ്ത്യ യൂറോപ്പിൽ ഇന്നു നിലവിലിരിക്കുന്ന

പ്രത്യേക പരിതഃസ്ഥിതി സർവസാധാരണമായ ഒരു പ്രതിഭാസമായി അംഗീ കരിക്കണമെന്നില്ല.

സുവിശേഷദൗത്യത്തിന്റെയും അനുദിന ജീവിതത്തിന്റെയും ഉപാധി യായി ആരാധനയെ കണക്കാക്കുന്ന ഒരു സിദ്ധാന്തം തന്നെയുണ്ട്. എല്ലാ ഞായറാഴ്ചയും പ്രഭാതത്തിൽ ഒരു സാധാരണ ക്രിസ്ത്യാനി ആദ്ധ്യാ ത്മികമായി ശുദ്ധീകരിക്കപ്പെടുന്നുവെന്നും, ആഴ്ച മുഴുവൻ കഴിച്ചുകൂട്ടു വാനുള്ള ആത്മികശക്തി അങ്ങനെ അയാൾക്കു ലഭിക്കുന്നുവെന്നുമാണ് സങ്കല്പം. ഈ നിലപാടിനെ അല്പം വിലക്ഷണമായി ചിത്രീകരിച്ചാൽ ഞായറാഴ്ച പ്രഭാതത്തിൽ നടക്കുന്ന ആരാധനയെ ആവശ്യാനുസരണം ശക്തി നിറച്ചുകിട്ടുന്ന ഒരു പെട്രോൾപമ്പായി ചിത്രീകരിക്കുവാൻ കഴി ഞ്ഞേക്കും. ആരാധനയിൽക്കൂടി കൃപയും ജീവിക്കാനുള്ള ശക്തിയും സംഭ രിക്കുന്നുവെന്ന പ്രസ്താവത്തിൽ കുറെയെങ്കിലും സത്യമില്ലേ എന്നു ചോദിക്കാവുന്നതാണ്. ചില പൗരസ്ത്യ ആരാധനകളിൽ ദിവ്യബലി സമാ പിക്കുമ്പോൾ അരുളുന്ന ആശീർവാദങ്ങളിൽ ഈ ആശയം പ്രകടമാണ്.

വി. യാക്കോബിന്റെ തക്സായിൽ പുരോഹിതൻ നല്കുന്ന ആശീർ വാദം ശ്രദ്ധിക്കുക: 'പ്രിയ സഹോദരങ്ങളെ, കർത്താവിന്റെ പാപപരിഹാ രപ്രദമായ ബലിപീഠത്തിൽ നിന്ന് നിങ്ങൾക്കു ലഭിച്ചിരിക്കുന്ന ലൗകിക തീർത്ഥയാത്രയ്ക്കുള്ള ഭക്ഷണത്തോടും അനുഗ്രഹങ്ങളോടുംകൂടി പരി ശുദ്ധവും മഹനീയവുമായ ത്രിത്വത്തിന്റെ കൃപയ്ക്കും കരുണയ്ക്കും നിങ്ങളെ സമർപ്പിക്കുന്ന ഈ സമയത്ത് നിങ്ങൾ സമാധാനത്തോടുകൂടി പോകുവിൻ.'

എന്നാൽ ഈ സങ്കല്പം തികച്ചും ശരിയല്ല. ദിവ്യബലിയുടെ ലക്ഷ്യം ലോകയാത്രയ്ക്കുള്ള ഭക്ഷണം നേടുകയെന്നുള്ളത് മാത്രമല്ല; അത് അതിന്റെ ഫലങ്ങളിലൊന്നു മാത്രമാണ്.

'ഞാൻ വരുന്നതു വരെയും ഇതു ചെയ്യുവിൻ' എന്ന തിരുഹിതത്തിന നുസരണമായി അർപ്പിക്കപ്പെടുന്ന ദിവ്യബലിയിൽക്കൂടി നടത്തുന്ന ആരാ ധന മനുഷ്യന് ഏറ്റവും സഹജമായ കർമ്മങ്ങളിലൊന്നാകുന്നു. സാക്ഷാൽ മാനവനാകുന്നതിന്, സമ്പൂർണ മനുഷ്യനായി ജീവിച്ച സർവേശസുതന്റെ സർവകാലത്തേയ്ക്കുമുള്ള മഹായാഗത്തിൽ ഭാഗഭാക്കാകണമെന്ന് നിർബ ന്ധമുണ്ട്. നാം ദിവ്യബലിയിൽ സംബന്ധിച്ചും ക്രിസ്തുവിന്റെ മാംസം ഭക്ഷിച്ചും രക്തം പാനം ചെയ്തും സംതൃപ്തരാവേണ്ടത് ജീവിതത്തിൽ അത്യന്താപേക്ഷിതമാണെങ്കിലും അവ മാത്രം അനുഷ്ഠിച്ചാൽ മതിയെന്നു വയ്ക്കുന്നത് ക്രമാനുസൃതമാണെന്ന് പറഞ്ഞുകൂടാ. ആരാധന ആഹ്ലാദ ത്തിലും സ്നേഹത്തിലും പൂർണസ്വാതന്ത്ര്യത്തിലും അനുഷ്ഠിക്കുന്ന കർമ്മമാണ്. ആ കർമ്മത്തിൽകൂടി മറ്റു പലതും നമുക്ക് ലഭിക്കുന്നുണ്ടെ ങ്കിലും ആരാധനയുടെ ആത്യന്തികലക്ഷ്യം നാം ആർക്കായി ബലി അർപ്പി ക്കുന്നുവോ ആ വിശുദ്ധ ത്രിത്വം തന്നെയാണ്.

### 2. ദിവ്യബലിയും ക്രിസ്തുവിന്റെ ത്യാഗവും

ലത്തീൻ പാരമ്പര്യപ്രകാരം ബലിയെന്നതിൽ പ്രീണിപ്പിക്കുക,

അല്ലെങ്കിൽ ഒരു രൗദ്ര ദൈവത്തിന്റെ കോപം ശമിപ്പിക്കുകയെന്ന ആശയം അടങ്ങിയിരിക്കുന്നു. ബലിയുടെ അർത്ഥം എപ്പോഴും അതാവണമെന്നില്ല. ഇവിടെ ബലിയെക്കുറിച്ചു ദീർഘമായി ഉപപാദിക്കുവാൻ ഉദ്ദേശിക്കുന്നില്ല. എന്നാൽ കുറഞ്ഞത് ക്രൈസ്തവരെങ്കിലും, ഇസ്രായേൽ ജനതയുടേതായാലും മറ്റേതു ജനതയുടേതായാലും  എല്ലാ ബലികളെയും വ്യാഖ്യാനിക്കേണ്ടത് ക്രിസ്തുവിന്റെ ബലിയെ അടിസ്ഥാനമാക്കിയാണ്, മറിച്ചല്ല. പഴയ നിയമത്തിലേതുൾപ്പെടെയുള്ള എല്ലാ പ്രാകൃതിക ബലികളെയും മാതൃകകളായും നിഴലുകളായും മാത്രമേ കണക്കാക്കുവാൻ പാടുള്ളൂ. സാക്ഷാത്തായിരുന്നത് ക്രിസ്തുവിന്റെ ബലി മാത്രമാണ്. വിശ്വാസത്തിലും സ്നേഹത്തിലും അനുസരണത്തിലും പ്രത്യാശയിലും യാതൊന്നും നീക്കിവയ്ക്കാതെയും യാതൊന്നും പ്രതിഫലമായി ആവശ്യപ്പെടാതെയും നടത്തിയ ബലിയാണത്.

അവിടുന്നു പറഞ്ഞത് 'പിതാവേ, എന്റെ ആത്മാവിനെ തൃക്കരങ്ങളിൽ ഞാൻ സമർപ്പിക്കുന്നു' എന്നാണ്. ഇതാണ് സമ്പൂർണ ബലി. ഇത് പ്രീണിപ്പിക്കാനുള്ള ബലിയായിരുന്നില്ല. അന്യർക്ക് ഉദാരമായി നൽകാൻ ഉതകുന്നവിധം, അധികം നന്മകൾ നേടിയെടുക്കാൻ അർപ്പിച്ചതുമായിരുന്നില്ല. വളരെ ലളിതവും വിശ്വാസപൂർണവും സ്നേഹനിർഭരവുമായ ആത്മസമർപ്പണമായിരുന്നു ഈ ബലി. ഇതാണ് യഥാർത്ഥ ബലി. സ്നേഹത്തിന്റെ അത്യുദാത്തമായ ആവിഷ്കാരം. സ്നേഹത്തിലും ആഹ്ലാദത്തിലും വിശ്വാസത്തിലും സർവവുമായ സർവശക്തൻ തന്നെത്തന്നെ (തനിക്കു പകരം മറ്റെന്തെങ്കിലുമൊന്നിനെയല്ല) സമർപ്പിക്കയാണ് ചെയ്തത്. ഇതാവണം ആരാധനയുടെ അംശിയായ രസം. ദൈവത്തിന്റെ സാത്വികസ്വഭാവത്തെക്കുറിച്ചുള്ള കേവലം അനുധ്യാനമല്ല ആരാധന. പ്രത്യുത, സാത്വികമൂർത്തിയായ പരംപൊരുളിനായി സ്നേഹവായ്പോടെ സ്വയം സമർപ്പിച്ച് അതിൽ ആഹ്ലാദപൂർവ്വം സ്വയം വിലയിക്കുന്ന പ്രക്രിയയാണത്. സമൂഹത്തെ സ്വാതന്ത്ര്യത്തിലും സ്നേഹത്തിലും ആനന്ദത്തിലും ക്രിസ്തുവിന്റെ എന്നേക്കുമായുള്ള അനന്തബലിയിലേക്ക് നടത്തുന്ന ആത്മസമർപ്പണ പ്രക്രിയയാണ് വി. ബലി. അതു കേവലം ആവർത്തനമോ, അനുസ്മരണമോ അല്ല.

നമ്മെയെല്ലാം ഉൾക്കൊള്ളുന്ന ക്രിസ്തുവിന്റെ ബലിയാണ് ദിവ്യബലിയുടെ സത്ത. അതിനെ നാം വിസ്മരിക്കയും ദിവ്യബലിയുടെ മറ്റേതെങ്കിലും അംശങ്ങളിൽ പുരോഹിതന്റെ ചേഷ്ടകളിലോ, അപ്പവീഞ്ഞുകൾക്കു വരുന്ന മാറ്റങ്ങളിലോ കുർബാനയിൽ ക്രിസ്തു നമ്മെ ഭക്ഷണം നൽകി തൃപ്തരാക്കുന്നുവെന്നതിലോ ശ്രദ്ധ ഊന്നുകയും ചെയ്യുകയാണെങ്കിൽ ദിവ്യബലിയേയും ആരാധനയേയും ആകെക്കൂടി നാം ദുർവ്യാഖ്യാനം ചെയ്യുകയാവും. ആരാധിക്കുമ്പോൾ നമുക്ക് സ്വയം വിസ്മരിക്കാമെങ്കിലും ക്രിസ്തു ആർക്കുവേണ്ടി ശരീരം ധരിച്ച് സ്വയം സമർപ്പണം ചെയ്തുവോ ആ മനുഷ്യവർഗത്തെയും, ക്രിസ്തുവിൽ അടങ്ങിയ സമസ്ത ക്രിസ്തുശരീരത്തെയും[26] നമുക്കൊരിക്കലും വിസ്മരിക്കാനവകാശമില്ല.

### 3. ആരാധനയിലുള്ള മനുഷ്യസ്വാതന്ത്ര്യവും പരിശുദ്ധ റൂഹായുടെ വ്യാപാരവും

പരിശുദ്ധ റൂഹായും മണവാട്ടിയും പറയുന്നു: 'വരിക'യെന്ന്.[27] ക്രിസ്തുവിന്റെ മണവാട്ടിയായ സഭ പരിശുദ്ധ റൂഹായെ വിട്ടകന്ന് ഒരിക്കലും നില്ക്കുന്നില്ല. 'ഞങ്ങൾക്ക് ശരിയായി ആരാധിക്കുവാൻ അറിഞ്ഞുകൂടാ, എന്നാൽ പരിശുദ്ധാത്മാവു തന്നെ, ഉച്ചരിക്കാനാവാത്ത ദീർഘനിശ്വാസങ്ങളിൽക്കൂടി ഞങ്ങൾക്കായി പ്രാർത്ഥിക്കുന്നു' (റോമർ 8:26).

സഭയ്ക്കകത്തു സർവവ്യാപിയായ അരൂപിയെ ഒതുക്കി നിർത്താനാവില്ലെന്നുള്ളത് ശരിയാണെങ്കിലും ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലാണു വിശുദ്ധറൂഹാ നിവസിക്കുന്നത്.

'നിങ്ങൾക്കറിഞ്ഞുകൂടെ, നിങ്ങൾ ദൈവത്തിന്റെ മന്ദിരമാണെന്നും ദൈവത്തിന്റെ ആത്മാവു നിങ്ങളിൽ നിവസിക്കുന്നുവെന്നും' (നിങ്ങൾ ഒരുമിച്ചാണ് ദൈവത്തിന്റെ മന്ദിരം) (1 കൊരി. 3.16).

ഇത് ദിവ്യബലിയിലെ ഒഴിച്ചുകൂടാനാവാത്ത ദ്രവ്യത്തെയോ,[28] അഥവാ വിശുദ്ധീകരണ മുഹൂർത്തത്തെയോ,[29] സ്ഥാപനവചനങ്ങളോ പരിശുദ്ധാത്മാവിനോടുള്ള വിളിയോ[30] എന്ന വാക്കുകളെച്ചൊല്ലിയുള്ള വിവാദത്തിന്റെയോ പ്രശ്നമല്ല. സഭയാകുന്ന ശരീരത്തിൽ നിവസിക്കുന്ന പരിശുദ്ധ റൂഹായാണ് സഭാശരീരത്തിലുൾപ്പെട്ടവരെ ക്രിസ്തുവിന്റെ എന്നേക്കുമുള്ള ബലിയുടെ പങ്കാളികളാവാൻ സഹായിക്കുന്നത്. പരിശുദ്ധാരൂപിയില്ലാതെ ആരാധനയോ പ്രാർത്ഥനയോ സാദ്ധ്യമല്ല. അരൂപി എപ്പോഴും സ്വാതന്ത്ര്യത്തിന്റെ അരൂപി ആയിരിക്കയും ചെയ്യുന്നു.

'ദൈവം അരൂപിയാകുന്നു. ദൈവത്തിന്റെ അരൂപി എവിടെയുണ്ടോ അവിടെ സ്വാതന്ത്ര്യവുമുണ്ട്. നാമെല്ലാം മൂടുപടമില്ലാത്ത മുഖവുമായി ദൈവികതേജസ്സ് പ്രതിബിംബിപ്പിച്ചുകൊണ്ട് അവിടുത്തെ സാദൃശ്യത്തിലേക്കു മറുരൂപപ്പെടുന്നു. ഇതും നിവർത്തിതമാക്കുന്നത് അരൂപിയായ ദൈവമാകുന്നു' (2 കൊരി. 3:17, 18).

മൂടുപടമില്ലാതെ ദൈവത്തെ അഭിമുഖീകരിക്കാനുള്ള സാദ്ധ്യതയാണ് യഥാർത്ഥ സ്വാതന്ത്ര്യം. ഇത് നൽവരത്തിന്റെ ദാനമാണ്. പരിശുദ്ധാരൂപിയുടെ ദാനമാണ്. ദൈവാലയത്തിലെ തിരശ്ശീല ക്രിസ്തു അന്തരിച്ചപ്പോൾ രണ്ടായി കീറി; പെന്തെക്കോസ്തുദിവസം സർവശക്തന്റെ അഗ്നി സഭയുടെ മേൽ വന്നിറങ്ങി. സഭയെ പാപത്തിൽ നിന്നു ശുദ്ധീകരിച്ചു. അങ്ങനെ ദൈവത്തിന്റെ സന്നിധാനത്തിലേക്കു കടന്നുചെല്ലാനുള്ള ധീരത സഭയ്ക്കു ദാനം ചെയ്തു.

പ്രത്യേക പരിരക്ഷയ്ക്കുള്ള യാതൊരു മൂടുപടവുമണിയാതെ ദൈവത്തോട് അഭിമുഖമായി നില്ക്കത്തക്കവിധം സ്വർഗ്ഗീയ സിംഹാസനത്തിന്റെ സന്നിധാനത്തിലേക്കു പരിശുദ്ധാരൂപി നമ്മെ എത്തിക്കുമ്പോഴാണ് വിശുദ്ധ ബലിയിൽ കൂടിയുള്ള ആരാധന നടക്കുന്നത്. വി. യാക്കോബിന്റെ സുറിയാനി തക്സായിലുള്ള 'സൂർസും കോർഡാ' ഇങ്ങനെയാണ് ഇതു വിശദീകരിച്ചിരിക്കുന്നത്:

'അങ്ങ് ഉയരങ്ങളിൽ പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്ത് മിശിഹാ ഇരിക്കുന്ന മഹോന്നതങ്ങളിലേക്ക് ഈ നാഴികയിൽ നമുക്കു നമ്മുടെ ഹൃദയത്തെയും മനസ്സിനെയും ചിന്തയെയും ഉയർത്താം.'

ഇവിടെ പാശ്ചാത്യവും പൗരസ്ത്യവുമായ ആരാധനാക്രമങ്ങൾ തമ്മിൽ പ്രകടമായ അന്തരമുണ്ട്. റോമൻ കുർബാനക്രമത്തിൽ ദിവ്യബലി ഭൂമിയിലാണ് നടക്കുന്നത്. പിന്നെ മാലാഖാ അതിനെ ദൈവസന്നിധാനത്തിലെത്തിക്കുന്നു.

'സർവശക്തനായ പിതാവേ, അത്യധികം എളിമയോടെ ഞങ്ങൾ അപേക്ഷിക്കുന്നു. അവിടുത്തെ വിശുദ്ധ മാലാഖയുടെ കൈകളിൽ അങ്ങയുടെ ബലിപീഠത്തിലേക്ക്, അത്യുന്നതങ്ങളിൽ അവിടുത്തെ ദൈവിക മഹത്വത്തിൻ മുമ്പാകെ ഈ ബലിയെ എത്തിക്കുവാൻ അവിടുന്ന് ആജ്ഞാപിക്കണമേയെന്ന്.'

പൗരസ്ത്യാരാധനക്രമപ്രകാരം വി. ത്രിത്വത്തിൻ മുമ്പാകെ, മാലാഖമാരുടെ ഹൗണികളുമൊത്തു നാമും ചെന്നെത്തുന്നുവെന്ന വിശ്വാസത്തിനാണ് ദിവ്യബലിയിൽ പ്രാബല്യം. ഉദാഹരണമായി ബൈസാന്റിയൻ ആരാധനയിൽ വിശ്വാസപ്രമാണത്തിനും 'സൂർസും കോർഡായ്ക്കും' മുമ്പെ ശെമ്മാശ്ശൻ:

'വാതിലുകൾ, വാതിലുകൾ, ബുദ്ധിപൂർവ്വം നാം ശ്രദ്ധിക്കുക' എന്ന് പ്രബോധിപ്പിക്കുമ്പോൾ സ്നാപനാർത്ഥികളെ പറഞ്ഞയച്ചിട്ട് കതകുകൾ ബന്ധിക്കുവാൻ മാത്രമല്ല അദ്ദേഹം ആവശ്യപ്പെടുന്നത്. ഈ ഘട്ടത്തിൽ അദ്ദേഹം നടത്തുന്ന പ്രതിബിംബാത്മകമായ ക്രിയ ബലിപീഠത്തിന്റെ തിരശ്ശീല വലിച്ചു മാറ്റുക എന്നുള്ളതാണ്. വി. മാക്സ്മസ് പറയുന്നതുപോലെ, ശെമ്മാശ്ശൻ, ചരിത്രത്തിന്റെ വാതിലുകൾ നമ്മുടെ പിന്നിൽ ബന്ധിച്ചിടുവാനും ദൈവം ഭരണം നടത്തുന്ന ലോകാതീത നിത്യരാജ്യത്തിൽ[31] പ്രവേശിക്കുവാനുമാണ് നമ്മോടാവശ്യപ്പെടുന്നത്.

'സൂർസും കോർഡാ'[32] കഴിഞ്ഞിട്ട് ആരാധകസംഘം അനുഷ്ഠിക്കുന്ന ആദ്യത്തെ ക്രിയ അധികം ആരാധനാക്രമങ്ങളിലും (പൗരസ്ത്യമായാലും പാശ്ചാത്യമായാലും) സ്വർഗത്തിൽ മാലാഖമാരുടെ സംഘത്തോടു ചേർന്ന് അവരോടൊപ്പം 'സൈന്യങ്ങളുടെ യഹോവേ, ആകാശവും ഭൂമിയും അവിടുത്തെ മഹത്വംകൊണ്ടു നിറഞ്ഞിരിക്കുന്നു. പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ' എന്നു വിജയഗീതം ആലപിക്കുകയെന്നതാണ്.

നവീകരണപ്രസ്ഥാനം ദൈവത്തിന്റെ ദാനമായ കൃപയ്ക്ക് വലിയ പ്രാധാന്യം നൽകിയെങ്കിലും വിശ്വാസത്തിലും സ്നേഹത്തിലും വിശ്വാസിക്കു ദൈവസാന്നിദ്ധ്യത്തിലേക്ക് കടന്നുചെല്ലാൻ സ്വാതന്ത്ര്യമുണ്ടെന്ന ബോധം പാശ്ചാത്യപാരമ്പര്യത്തിലേക്ക് ഇനിയും തുളച്ചിറങ്ങിയിട്ടില്ല. പാശ്ചാത്യരാജ്യങ്ങളിൽ, ദൈവവും മനുഷ്യനും തമ്മിലുള്ള വിടവിനെ അമിതമായി ഊന്നിപ്പറയുകയും അതിനെ ന്യായീകരിക്കുവാൻ മനുഷ്യന്റെ പാപത്തെ നിരന്തരമായി പൊന്തിച്ചു കാട്ടുകയും ചെയ്യുന്നു. പൗരസ്ത്യരും മനുഷ്യന്റെ പാപത്തെ ഊന്നിപ്പറയാറുണ്ട്. എന്നാൽ ദൈവമഹത്വത്തിന്റെ

ആവിഷ്കാരത്തിന് അവിടുത്തെ വിശുദ്ധിയുടെ സൗന്ദര്യത്തിനാണ് ശക്തിയുടെ പ്രൗഢിക്കെന്നതിനേക്കാൾ പ്രാധാന്യം നൽകിപ്പോന്നിട്ടുള്ളത്. അതിവിശുദ്ധനായ സർവേശനെ സമീപിച്ചാൽ മഹാപാപിയായ മനുഷ്യൻ ദഹിച്ചു ചാമ്പലായിത്തീരുമെന്ന് പാശ്ചാത്യരെപ്പോലെ പൗരസ്ത്യരും വിശ്വസിക്കുന്നുണ്ട്. ദൈവത്തെ സമീപിച്ചാൽ പാപി മരിക്കും. എന്നാൽ ദൈവവുമായി ബന്ധം പുലർത്താതിരുന്നാലും മരണം സംഭവിക്കും. ഇതാണ് മനുഷ്യന്റെ മരണബാന്ധവം.

പാപമുണ്ടെങ്കിലും ദൈവത്തിന്റെ സന്നിധാനത്തിലെത്താനും സ്നേഹത്തിന്റെ അനുഭവത്തിൽ ജീവിക്കാനുമുള്ള അർഹതയുണ്ടെന്നാണ് കൃപയെന്നതിന്റെ അർത്ഥം. പാപത്തിൽ നിന്നും മരണത്തിൽ നിന്നുമുള്ള മുക്തിയാണ് കൃപ. എന്തെന്നാൽ ദൈവസാന്നിദ്ധ്യത്തിലേക്കുള്ള പ്രവേശനം അവിടുത്തെ സ്നേഹത്തിലുള്ള ജീവിതം എന്നിവയാൽ പാപം തുടച്ചു മാറ്റപ്പെടുന്നു. മരണത്തെ അതിജീവിക്കാനും നമുക്ക് സാധിക്കുന്നു.

ആരാധന കൃപയുടെയും സ്വാതന്ത്ര്യത്തിന്റെയും സാക്ഷാത്ക്കാരമാണ്. ആനന്ദം അതിന്റെ മുഖമുദ്രയാണ്. ആരാധന ജീവൻ തന്നെ; ഇവിടെയും വരുവാനുള്ള ലോകത്തിലും. സ്വാതന്ത്ര്യത്തിന്റെയും കൃപയുടെയും ആനന്ദത്തിന്റെയും ഈ നൈസർഗിക സ്വരം നമ്മുടെ ആരാധനയിൽ മുഴങ്ങണം. സ്വാതന്ത്ര്യവും കൃപയും ആനന്ദവും തന്നെയാണ് യഥാർത്ഥ മനുഷ്യജീവിതത്തിന്റെ സവിശേഷസിദ്ധികൾ. ആരാധനയ്ക്ക് യഥാർത്ഥ 'ദിഗ്ബോധം' ലഭിക്കുമ്പോൾ മാത്രമേ ആധുനിക മനഷ്യന്റെയോ, പൗരാണിക മനുഷ്യന്റെയോ ആവശ്യങ്ങൾ നിറവേറുന്ന മറ്റു ഗുണവിശേഷങ്ങൾ ആരാധിക്കുന്ന സഭയ്ക്ക് സംലബ്ധമാകയുള്ളു.

ദൈവത്തിന്റെ അരൂപി എവിടെയുണ്ടോ അവിടെ സ്വാതന്ത്ര്യമുണ്ട്. ദൈവസന്നിധിയിലേക്ക് സുധീരം കടന്നുചെല്ലുവാനുള്ള സ്വാതന്ത്ര്യം, ക്രിസ്തുവിന്റെ അനന്തമായ ബലിക്കൊപ്പം നമ്മെയും ബലിയായി സമർപ്പിക്കാനുള്ള സ്വാതന്ത്ര്യം, അങ്ങനെ യഥാർത്ഥ മാനവനായി ജീവിക്കാനുള്ള സ്വാതന്ത്ര്യം അവിടെയുണ്ട്. ആ ജീവിതരീതി ആവിഷ്കരിക്കുകയെന്നതാണ് ആധുനിക മനുഷ്യന്റെ ഏറ്റവും വലിയ ആവശ്യം.

## കുറിപ്പുകൾ

1. ഡീട്രിക്ക് ബോൺഹോഫർ – ഹിറ്റ്ലറെ വധിക്കുവാൻ ഗൂഢാലോചന നടത്തിയതിന് നാസി ഗവർമെന്റ് 1945–ൽ തൂക്കിക്കൊന്ന ഒരു ജർമ്മൻ വേദശാസ്ത്രജ്ഞൻ. മതേതരമായ ക്രിസ്തീയതയ്ക്കു വേണ്ടി ഇദ്ദേഹം വാദിച്ചു. പണ്ഡിതാഗ്രണിയായ ബോൺഹോഫറിന്റെ വേദശാസ്ത്രദർശനം പാശ്ചാത്യ ക്രൈസ്തവലോകത്തിനെ ഗണ്യമായി സ്വാധീനിച്ചിട്ടുണ്ട്.
2. ഡോം ഗരാൻഗർ – കത്തോലിക്കാസഭയിലെ ആരാധനാ നവീകരണപ്രസ്ഥാനത്തിന്റെ ജനയിതാക്കളിൽ ഒരാൾ.
3. എമിൽ ബ്രൂണ്ണർ – സ്വിറ്റ്സർലണ്ടുകാരനായ ഈ വേദശാസ്ത്രജ്ഞൻ മിസ്റ്റിസിസമാണ് ക്രിസ്തീയ വിശ്വാസത്തിന്റെ പരമശത്രുവെന്ന് വാദിക്കുകയുണ്ടായി.

4. നിയോ ബുൾട്ടുമാനിയന്മാർ – വേദപുസ്തകം വിരചിതമായത് കെട്ടുകഥകളിൽക്കൂടി ചിന്തിക്കുന്ന സമ്പ്രദായം നിലവിലിരുന്ന ഒരു ലോകത്തായിരുന്നുവെന്നും ഇന്നത്തെ കാലത്ത് ക്രിസ്തുമത സന്ദേശം സുഗ്രഹമാവണമെങ്കിൽ അതിനെ പൂർവകാല ചിന്താഗതിയിലുള്ള കാല്പനിക ഘട്ടങ്ങളിൽ നിന്നു വിമുക്തമാക്കി വ്യക്തിയുടെ അസ്തിത്വത്തിൽ അധിഷ്ഠിതമായ ഒരു വിശ്വാസമാക്കിത്തീർക്കണമെന്നും ജർമ്മൻ വേദശാസ്ത്രജ്ഞനായ ബുൾട്ടുമാൻ സിദ്ധാന്തിച്ചു. ഈ ചിന്താഗതിയെ അദ്ദേഹത്തിന്റെ ശിഷ്യന്മാർ വികസിപ്പിച്ചെടുത്തു.
5. ബാർത്തിയന്മാർ – ദൈവവചനം കേൾക്കാനും അനുസരിക്കാനുമല്ലാതെ അതിനെ ചോദ്യം ചെയ്യാനോ വിലയിരുത്താനോ മനുഷ്യന് അവകാശമില്ലെന്ന് വാദിച്ച പ്രമുഖ പ്രോട്ടസ്റ്റന്റ് ചിന്തകനായ ബാർത്തിന്റെ അനുയായികൾ.
6. ബ്രൂണറൈറ്റ്സ് – എമിൽ ബ്രൂണ്ണറുടെ അനുയായികൾ.
7. ആത്മാവും വസ്തുവും – പൗരസ്ത്യപിതാക്കന്മാർ ആത്മാവും വസ്തുവും ഭിന്നമാണെന്ന് അംഗീകരിക്കുന്നില്ല. വസ്തു തന്നെ ആത്മാവിന്റെ ഒരു രൂപമാണെന്നാണ് പൗരസ്ത്യ പിതാക്കന്മാരുടെ വാദം.
8. ലോകായതികത്വത്തിലുള്ള വിശുദ്ധി – ലോകത്തെ ഉപേക്ഷിക്കാതെ, ലോകജീവിതത്തിൽ പൂർണ്ണമായി ഉൾപ്പെട്ടുനിന്ന് പാലിക്കുന്ന വിശുദ്ധിയാണ് ആവശ്യമെന്ന് ബോൺഹോഫർ സിദ്ധാന്തിക്കുന്നു.
9. ആരാധനയെ ചരിത്രത്തിൽനിന്നും – രക്ഷ നേടാനുള്ള .... ഇവിടെ ചരിത്രമെന്ന പദം കൊണ്ട് ഉദ്ദേശിക്കുന്നത് ഐഹിക ജീവിതത്തെയാണ്. കാലിക ജീവിതത്തിൽനിന്നു വ്യതിരിക്തമായ ആരാധന ക്രിസ്തീയമല്ലെന്നാണ് വിവക്ഷ.
10. മാർട്ടിൻ ബുബർ – ഇരുപതാം നൂറ്റാണ്ടിലെ ഏറ്റവും പ്രമുഖനായ ഈ യഹൂദ ദാർശനികൻ. ഏറെക്കാലം ജർമ്മനിയിൽ താമസിച്ചിരുന്നു. പിന്നീട് അദ്ദേഹം ജറുസലേമിലെ ഹീബ്രു സർവ്വകലാശാലയിലെ പ്രൊഫസറായിത്തീർന്നു. ഇദ്ദേഹമാണ് 'ദൈവഗ്രഹണ' സിദ്ധാന്തം അവതരിപ്പിച്ചത്. സൂര്യൻ ഗ്രഹണത്തിൽപ്പെടുന്നതുപോലെ, ബോധപൂർവ്വം ദൈവത്തെ അറിയാൻ ശ്രമിക്കുമ്പോൾ ദൈവവും ഗ്രഹണത്തിലാകുന്നുവെന്നാണ് ബുബർ സിദ്ധാന്തിച്ചത്.
11. പരം – കല്പനാതീതനായ ഈശ്വരനെയാണ് ഇവിടെ പരമെന്ന പദംകൊണ്ട് വിവക്ഷിക്കുന്നത് – "The Other" ആണ് പരം.
12. സത്വവിദ്യാപരം – ആധുനിക പാശ്ചാത്യദർശനത്തിൽ യാഥാർത്ഥ്യങ്ങളെ പരസ്പരമുള്ള ബന്ധത്തിന്റെയും ഓരോന്നിന്റെയും അടിസ്ഥാനത്തിലാണ് മനസ്സിലാക്കുന്നത്. ഉണ്മയെക്കുറിച്ചുള്ള ജ്ഞാനമാണു സത്വവിദ്യ. എന്നാൽ ഉണ്മയെ അല്ലെങ്കിൽ സത്തയെക്കുറിച്ചുള്ള ചിന്ത അബദ്ധത്തിലേക്കു നയിക്കുന്നുവെന്നാണ് മിക്ക ദാർശനികരുടെയും വാദം. ഇതാണ് സത്വവിദ്യാപരമായ ദർശനത്തോടുള്ള വിപ്രതിപത്തിയുടെ അടിസ്ഥാനം.
13. മാർട്ടിൻ ഹൈഡഗർ – ജർമ്മനിയിലെ മാർബുർഗ് സർവ്വകലാശാലയിലെ ഫിലോസഫി പ്രൊഫസറായിരുന്നു. 'ഉണ്മയും കാലവും' എന്ന പ്രസിദ്ധ ദാർശനിക ഗ്രന്ഥത്തിന്റെ കർത്താവ്.
14. കാന്റ് – ആധുനിക പാശ്ചാത്യ ദർശനത്തിനു അടിസ്ഥാനമിട്ട ജർമ്മൻ ദാർശനികൻ. പതിനെട്ടാം ശതകത്തിലാണ് ജീവിച്ചിരുന്നത്.

15. ഓട്ടോ – ജർമ്മൻ വേദശാസ്ത്രജ്ഞനായ ഇദ്ദേഹത്തിന്റെ 'Idea of Holy' എന്ന ഗ്രന്ഥം പ്രസിദ്ധമാണ്.
16. ഇതരൻ – പൂർണ്ണേതരൻ – ഭൗതികാനുഭൂതിയുടെ ഉദ്ദിഷ്ടം.
17. ഹുസറൽ – പ്രാതിഭാസിക വിജ്ഞാനീയത്തിന്റെ പ്രണേതാവ്. സാർത്രിന്റെയും ഹൈഡഗറിന്റെയും ഗുരുവാണിദ്ദേഹം.
18. സാർത്ര് – അസ്തിത്വവാദത്തിന്റെ പ്രമുഖ വക്താവായ ഫ്രഞ്ച് ദാർശനികൻ.
19. വിശ്വാസികൾ അജങ്ങൾ (ആടുകൾ); അവരെ പരിപാലിക്കുന്ന രീതിയെക്കുറിച്ചും മറ്റുമുള്ള ശാസ്ത്രം.
20. ഇന്ന് അസ്തിത്വവാദത്തെക്കുറിച്ച് നമുക്ക് ധാരാളമറിയാം. പൂർവ്വമാർഗ്ഗങ്ങളെ തേടാതെ സന്ദർഭത്തിനനുസരിച്ച് സ്വയം ചെയ്യുന്ന തീരുമാനം.
21. കാൽവിനും മറ്റും 'വചനത്തെ' ഊന്നിപ്പറഞ്ഞിരുന്ന അന്തരീക്ഷത്തിൽ പഞ്ചേന്ദ്രിയങ്ങളെയും ഉൾക്കൊള്ളുന്ന ആരാധനയുടെ ആത്മാവു നിറഞ്ഞുനിന്നിരുന്നു.
22. ഏകം ഏകത്തെ ദർശിക്കുക – ധ്യാനജീവിതത്തിന്റെ ആത്യന്തികലക്ഷ്യമായി മദ്ധ്യയുഗത്തിലെ ക്രിസ്തീയ ചിന്തകർ കരുതിയിരുന്നത് വ്യക്തി, സമുദായത്തിൽ നിന്നും ലോകത്തിൽ നിന്നും വ്യതിരിക്തനായി ഏകാന്തതയിൽ ഏകാന്തനായ ഈശ്വരനെ അഭിമുഖീകരിക്കുകയെന്നതായിരുന്നു.
23. ദൈവിക മാനുഷിക സമൂഹം– ലോകത്തെയും ലോകാതീത സ്വർഗത്തെയും ഉൾക്കൊള്ളുന്ന സമൂഹം.
24. സമസ്ത സമൂഹം – ആദാം മുതൽ ഇന്നുവരെയുള്ള എല്ലാ കാലങ്ങളിലും ജീവിച്ചിരുന്ന എല്ലാ സ്ഥലത്തുമുള്ള മനുഷ്യരെ ഉൾക്കൊള്ളുന്ന സമൂഹം.
25. യുഗാന്തശാസ്ത്രം – ഇപ്പോഴേ ലോകത്തിൽ വ്യാപരിക്കുന്ന ലോകാതീത ലോകത്തിലെ യാഥാർത്ഥ്യങ്ങളെക്കുറിച്ചുള്ള ദർശനം.
26. സമസ്ത ക്രിസ്തുശരീരം – സ്നാപനം മൂലം വിശ്വാസികളും ക്രിസ്തുശരീരത്തിൽ ഉൾപ്പെടുന്നു. അങ്ങനെയുള്ള എല്ലാവരെയുംകൂടി ഉൾക്കൊള്ളുന്ന ക്രിസ്തുശരീരമാണ് സമസ്ത ക്രിസ്തുശരീരം.
27. വെളിപാട് 22:17.
28. ദ്രവ്യം – അപ്പവീഞ്ഞുകളും അധികാരമുള്ള പുരോഹിതനുമുണ്ടായിരിക്കണമെന്ന നിയമം.
29. വിശുദ്ധീകരണ മുഹൂർത്തം – വി. കുർബ്ബാനയുടെ ഏതു ഘട്ടത്തിലാണ് അപ്പവീഞ്ഞുകൾ ക്രിസ്തുവിന്റെ ശരീരരക്തങ്ങളായിത്തീരുന്നതെന്നുള്ളതിനെക്കുറിച്ചുള്ള വിവാദം.
30. സ്ഥാപനവചനം – തിരുവത്താഴസമയത്ത് കർത്താവ് അപ്പം നുറുക്കിക്കൊണ്ട് ഉച്ചരിച്ച വചനങ്ങൾ.
31. ലോകാതീതരാജ്യം – ലോകാതീതരാജ്യം കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ ശേഷമേ പ്രത്യക്ഷമാകുകയുള്ളെങ്കിലും ഇപ്പോഴേ ലോകത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു.
32. സൂർസും കോർഡാ – വിശ്വാസപ്രമാണത്തിനു ശേഷം വി. കുർബാന ആരംഭിക്കുന്ന സമയത്ത് ഹൃദയങ്ങൾ ദൈവത്തിലേക്ക് ഉയർത്തുവാൻ പുരോഹിതൻ നൽകുന്ന ആഹ്വാനം.

# 2

# യോഗാത്മകതയും ദുർഗ്രാഹ്യരായ പൗരസ്ത്യരും

ഹാർണാക്ക്[1] പൗരസ്ത്യസഭകളുടെ മേൽ അഴിച്ചുവിട്ട ആക്രമണപരമ്പര പൗരസ്ത്യസഭകളുടെ ആരാധന, ആദ്ധ്യാത്മിക ജീവിതം എന്നിവയെക്കുറിച്ചുള്ള പാശ്ചാത്യ ധാരണകളെ വ്യാപകമായി സ്വാധീനിച്ചിരിക്കുന്നു. അദ്ദേഹത്തിന് പൗരസ്ത്യരുടെ വിശ്വാസസംഹിതകളോടു മാത്രമല്ല, യോഗാത്മകതയോടും കടുത്ത വിപ്രതിപത്തിയുണ്ട്. ഹാർണാക്കിന്റെ ശിഷ്യോത്തമനും വിമർശകനുമായ ബാർത്ത് ജർമ്മൻ വേദശാസ്ത്രത്തിലെ 'ഡോഗ്മാ' വിരുദ്ധ പക്ഷപാതത്തെ കുറെക്കാലത്തേക്കെങ്കിലും ചെറുത്തു നിന്നെങ്കിലും ഷ്ളെയർമാഹർക്കെതിരായ[2] നീക്കത്തിൽ അദ്ദേഹവും യോഗാത്മകതാ വിരുദ്ധമനോഭാവത്തിന് കനത്ത പിൻബലം നൽകിയിരിക്കുന്നു. അമേരിക്കയിലും യൂറോപ്പിലുമുള്ള ആധുനിക പ്രൊട്ടസ്റ്റന്റ് ചിന്താഗതിയിൽ യോഗാത്മകതയോടുള്ള പ്രതികൂലമായ മുൻവിധി രൂഢമൂലമാണ്.

ക്രിസ്തുമതം ഒരു ശുദ്ധ ഹീബ്രൂ മതമാണെന്നും പിൽക്കാലത്തുണ്ടായ ഹെലനിസ്റ്റാക്രമണം (ഗ്രീക്കുകാരുടെ) മൂലം അത് അല്പാല്പം ദുഷിക്കാനിടവന്നതാണെന്നും, അങ്ങനെ വന്നടിഞ്ഞുകൂടിയതാണ് മിസ്റ്റിസിസമെന്നും (യോഗാത്മകത) ഉള്ള വിശ്വാസം പത്തൊമ്പതാം നൂറ്റാണ്ടിൽ പ്രചരിച്ചിരുന്നു. ഇതിന്റെ മറുപുറമാണ് ആധുനികലോകം യോഗാത്മകതയെക്കുറിച്ചു പുലർത്തുന്ന ധാരണ. നമ്മുടെ കാലത്തു സജീവമായി വ്യാപരിക്കുന്ന 'യുക്തിവിരുദ്ധ ചൈതന്യം'[3] വാദിക്കുന്നത് യോഗാത്മകത ഒരു സാർവലൗകിക പ്രതിഭാസമാണെന്നും അതിനെ മാനവ പ്രതിഭയ്ക്ക് ഉദ്ഗ്രഥിച്ചാവിഷ്കരിക്കാവുന്ന പുതിയ ഏകലോക മതത്തിന്റെ ബീജമാക്കിത്തീർക്കാമെന്നുമാണ്.

ഭാഗ്യവശാൽ മിസ്റ്റിസിസമെന്ന (യോഗാത്മകത) പദത്തിന്റെ ചരിത്രത്തെക്കുറിച്ചു തികച്ചും ശാസ്ത്രീയമായ ഏതാനും പഠനങ്ങൾ അടുത്ത കാലത്തു നടന്നിട്ടുണ്ട്. പ്രത്യേകിച്ചും കിറ്റലിന്റെ 'വേദശാസ്ത്ര നിഘണ്ടു', കേംബ്രിഡ്ജിലെ പ്രൊഫസർ ജി. ഡബ്ല്യൂ. എച്ച്. ലാംപിന്റെ മേൽനോട്ടത്തിൽ ഓക്സ്ഫോർഡിൽ പ്രത്യേക വാല്യങ്ങളിലിറക്കിക്കൊണ്ടിരിക്കുന്ന 'സഭാപിതാക്കന്മാരുടെ ലിഖിതങ്ങളുടെ ഗ്രീക്കു നിഘണ്ടു' എന്നിവ. മിസ്റ്റിസിസത്തിന്റെ അർത്ഥം ശരിയായ കാഴ്ചപ്പാടിൽ ഗ്രഹിക്കുവാൻ ഈ ഗ്രന്ഥങ്ങൾ സഹായിക്കുന്നു. തൂസിഡിഡീസ്, ബ്രാബോ എന്നീ പേഗൻ[4] ലേഖകരുടെ അഭിപ്രായത്തിൽ 'ടാമിസ്റ്റിക്കാ' മിസ്റ്ററി[5] മതങ്ങളിലെ ആരാധനാചടങ്ങുകളും 'ഹോയി മിസ്റ്റിക്കോയി' ഈ ചടങ്ങുകളിലേക്ക് ഉപനീതരായവരുമാണ്. അങ്ങനെയെങ്കിൽ 'മിസ്റ്റി' എന്നത് അകത്തുള്ളവർക്കു മാത്രമറിയാവുന്ന ഒരു നിഗൂഢ രഹസ്യമല്ല, ഉപനീതരല്ലാത്തവർക്കു നിരോ

ധിച്ചിരിക്കുന്ന ആരാധനച്ചടങ്ങാണെന്നു വരുന്നു.

'മിസ്റ്ററിയൺ'[6] എന്ന ഗ്രീക്കു പദത്തിന്റെ മൂലമായ 'മൂവോ' എന്ന ക്രിയയുടെ വാച്യാർത്ഥം 'നിരോധിക്കുക' (അടയ്ക്കുക) എന്നും അതിന്റെ തത്ഭവമായ 'മൂഏവോ' എന്നതിന്റെ അർത്ഥം ഉപനയിക്കുക എന്നുമാകുന്നു. സോക്രട്ടീസ്, സോസോമൻ എന്നീ ചരിത്രകാരന്മാർ 'മൂവുമെനോസ്' എന്ന വാക്ക് 'കാറ്റക്കൂമൻ' (ഉപനീതൻ അഥവാ ജ്ഞാനസ്നാനാർത്ഥി) എന്ന വാക്കിനു പര്യായമായാണ് ഉപയോഗിക്കുന്നത്. ഉപനീതനാക്കുക എന്ന അർത്ഥത്തിൽ നിന്ന് 'മൂ ഏ ഓ' എന്ന പദത്തിന് അഭിമന്ത്രിക്കുക, അഭ്യസിപ്പിക്കുക എന്നിങ്ങനെ അർത്ഥം സിദ്ധിച്ചതായി പേഗൻ ലേഖകരിൽ നിന്നു തന്നെ ഗ്രഹിക്കുവാൻ കഴിയുന്നതാണ്.

പേഗൻ മിസ്റ്ററിമതങ്ങളുമായുള്ള ബന്ധത്തെക്കുറിച്ച് ആരെത്ര പരിഭവിച്ചാലും 'മിസ്റ്റീറിയണിൽ' വിശുദ്ധ ബലി എന്ന കൂദാശയിൽ അഥവാ രഹസ്യത്തിൽ ക്രൈസ്തവ മിസ്റ്റിസിസം ആഴമായി വേരൂന്നിയിരിക്കുന്നുവെന്നുള്ളതു നിഷേധിക്കാനാവില്ല. പടിഞ്ഞാറ്, പ്രത്യേകിച്ചും സ്പാനിഷ് മിസ്റ്റിക്കുകളുടെയിടയിലും ഹോളണ്ട്, ബൽജിയം, രാജ്യങ്ങളിലെ ആദ്ധ്യാത്മികതയിൽ മദ്ധ്യയുഗാനന്തര കത്തോലിക്കാ, പ്രോട്ടസ്റ്റന്റ് ആദ്ധ്യാത്മിക ജീവിതങ്ങളിൽ വന്ന വികാസത്തിലും വി. ബലിയേക്കാൾ, വ്യക്തിയെന്ന നിലയിൽ വിശ്വാസിക്കുള്ള ഭക്തിക്കും, വിശ്വാസി ലക്ഷ്യമാക്കുന്ന ഭഗവദ്ദർശനത്തിനും പ്രാധാന്യം കല്പിക്കാനുള്ള പ്രവണത പ്രകടമാണ്. ശ്രദ്ധേയമായ ഇത്തരം അപഭ്രംശങ്ങളും വ്യതിയാനങ്ങളും ചിലപ്പോഴെല്ലാം സംഭവിച്ചിട്ടുണ്ടെങ്കിലും പൗരസ്ത്യ ആദ്ധ്യാത്മിക ജീവിതത്തിന്റെ സ്വാഭാവിക കേന്ദ്രം വിശുദ്ധ ബലി തന്നെയാണ്. ആരാധനയും ക്രൈസ്തവയോഗാത്മകതയും തമ്മിൽ അഭേദ്യബന്ധമുള്ളതിനാൽ പൗരസ്ത്യ ആരാധനയുടെ വിശദാംശങ്ങളിലേക്കു കടക്കുന്നതിനു മുമ്പു ക്രിസ്ത്യൻ മിസ്റ്റിസിസത്തെക്കുറിച്ചു ദീർഘമായിത്തന്നെ പ്രതിപാദിക്കേണ്ടിയിരിക്കുന്നു.

ഹീബ്രൂ ക്രിസ്തുമതത്തിന്റെ വിശുദ്ധിയിൽ ഹെലനിസ്റ്റ് സംക്രമണം വരുത്തിവച്ച ദൂഷ്യമെന്നതിനു പുറമെ താഴെപ്പറയുന്ന അഞ്ചു മേഖലകളിൽ പാശ്ചാത്യ വിമർശകർക്കു യോഗാത്മകതയെക്കുറിച്ചു സന്ദേഹമുണ്ട്:

1. അതിന്റെ യുക്തിവിരുദ്ധ പ്രവണതകൾ.

2. മദ്ധ്യസ്ഥ സഹായമില്ലാതെ അതു ദൈവസാന്നിദ്ധ്യത്തിലേക്കു പ്രവേശിക്കുന്നു എന്ന ധാരണ.

3. മത സങ്കലനത്തിലേക്ക് അതു നയിക്കുന്നു എന്ന ഭയം.

4. ദൈവവുമായുള്ള സംയോഗത്തിൽ ആരാധകന്റെ വൈയക്തികത പാടെ നഷ്ടപ്പെട്ടേക്കാമെന്ന അപകടം.

5. ഉച്ചരിക്കാനാവാത്തതിനെ സംബന്ധിച്ച ദാർശനിക പ്രശ്നങ്ങളുണർത്തുന്ന ഭീതി.

എന്നാൽ ഇതേ അഞ്ചു മേഖലകളിലാണു പൗരസ്ത്യ ക്രൈസ്തവാരാധനയ്ക്കു പൊതുവായി പാശ്ചാത്യപാരമ്പര്യത്തിനും ആധുനിക മനുഷ്യനും രചനാത്മകമായ സംഭാവനകൾ നൽകാൻ കഴിയുന്നത്.

### 1. യുക്തിവിരുദ്ധ പ്രവണതകൾ

പാശ്ചാത്യരും പൗരസ്ത്യരും തമ്മിലുള്ളതായി പൊതുവേ പൊന്തിച്ചു കാട്ടാറുള്ള വൈരുദ്ധ്യം ഇതാണ്. പാശ്ചാത്യർ യുക്തിനിപുണരാണ്, പൗരസ്ത്യർ മിസ്റ്റിക്കുകളും. ഇതിൽ പ്രത്യക്ഷത്തിൽ അല്പം ന്യായീകരണമില്ലാതില്ല. ഇങ്ങനെ വിധിക്കുന്നവരിൽ അധികം പേരും കിഴക്കിനേയോ പടിഞ്ഞാറിനേയോ കുറ്റപ്പെടുത്തണമെന്നുദ്ദേശ്യമുള്ളവരല്ല. ചിലർക്കു മതവിചിന്തനത്തിൽ ശുഷ്ക്കമായ ന്യായവാദം പ്രയോഗിക്കുന്നതിനോട് മടുപ്പു തോന്നിയെന്നു വരാം. എങ്കിലും ഈ പ്രസ്താവത്തിൽ ഖണ്ഡനാത്മകമായ വിമർശനം അടങ്ങിയിട്ടുണ്ടെന്നു ചൂണ്ടിക്കാണിക്കേണ്ടിയിരിക്കുന്നു. ഉദാഹരണമായി തന്റെ 'ആദിമ ക്രൈസ്തവ സിദ്ധാന്തങ്ങൾ' എന്ന ഗ്രന്ഥത്തിൽ 'യുക്തിശാസ്ത്രത്തെക്കുറിച്ചുള്ള പൗരസ്ത്യ പിതാക്കന്മാരുടെ അഭിപ്രായങ്ങളെ ജെ. എൻ. ഡി. കെല്ലിയെപ്പോലെ പ്രഗത്ഭനായ ഒരു പണ്ഡിതൻ വിലയിരുത്തുന്നതു നോക്കുക:

'എന്നാൽ ഇവയെല്ലാം ഉപരിപ്ലവമായ നിഗമനങ്ങളാണ്. അഗസ്റ്റിൻ തുടങ്ങിയിടത്തല്ല അവർ തുടങ്ങിയത്; അതിനാൽ ഈ പ്രശ്നത്തെക്കുറിച്ച് അവർ കൂലങ്കഷമായി ചിന്തിച്ചിട്ടുണ്ടെന്നു പ്രതീക്ഷിക്കാനും നിർവാഹമില്ല.'

അലംഘനീയ ഡോഗ്മാകൾ[7] (ഔദ്യോഗിക മതസിദ്ധാന്തങ്ങൾ) ആവുന്നതും കുറയ്ക്കുവാനുള്ള പൗരസ്ത്യ പ്രവണതയുടെ ഹേതു ബൗദ്ധികമായ അലസതയല്ല. ഡോഗ്മായ്ക്കു ആത്യന്തികസത്തയെ സമ്പൂർണമായി വിവരിക്കാനാവില്ലെന്ന രൂഢമൂലമായ ബോധമാണ്. ഈ ബോധം പാശ്ചാത്യർക്കില്ലെങ്കിലും പൗരസ്ത്യർക്കുണ്ട്. അതിനാൽ ആദികാലം മുതൽക്കേ മൂർത്തമായ വചനത്തെ വിശ്വാസികളെ അനുസ്മരിപ്പിക്കുന്നതിനു പര്യാപ്തമായ മാധ്യമമെന്ന നിലയിൽ പൗരസ്ത്യസഭ കൂടുതൽ പ്രാധാന്യം നൽകിപ്പോന്നിട്ടുള്ളത് ഔദ്യോഗിക മതസിദ്ധാന്തങ്ങൾക്കല്ല, ആരാധനയ്ക്കാണ്. കെല്ലി അവകാശപ്പെടുന്നതുപോലെ കൂലങ്കഷമായ പര്യാലോചനയുടെ ഫലമായല്ല ഡോഗ്മാ നിർദ്ധാരണം ചെയ്യപ്പെടാനിട വന്നത്. തെറ്റുകളെ തിരുത്തുകയെന്നതു മാത്രമായിരുന്നു ഡോഗ്മായുടെ ലക്ഷ്യം.

ഇന്ന് സഭാനേതൃത്വപരിശീലന സ്ഥാപനങ്ങളെല്ലാം മുഖ്യധർമ്മമായി സ്വീകരിച്ചിരിക്കുന്നത് വേദശാസ്ത്രാഭ്യസനമാണ്. വേദശാസ്ത്രത്തിന് മഹനീയമായ ഒരു സ്ഥാനമുണ്ട്. കലാശാലകളിൽ ശ്രദ്ധാപൂർവം നടത്തിവരുന്ന വേദശാസ്ത്രാഭ്യസനത്തെ അപലപിക്കുന്നത് നന്ദികേടാണ്. ക്രൈസ്തവചിന്തയിലെ ഇതിഹാസപരവും വ്യാജജടിലവുമായ ഒട്ടധികം കാര്യങ്ങളെ വേദശാസ്ത്രത്തിന് അരിഞ്ഞുതള്ളുവാൻ കഴിഞ്ഞിട്ടുണ്ട്. സദുദ്ദേശ്യപരമായി സൃഷ്ടിച്ചവയെങ്കിലും സർവത്ര അസ്വീകാര്യമായ പരമാബദ്ധങ്ങൾ ഒരു കാലത്തു പൊതിഞ്ഞിരുന്ന പരമസത്യത്തിന്റെ പല വശങ്ങളിലേക്കും വെളിച്ചം വീശുന്നതിന് അതിന് സാധിച്ചിട്ടുണ്ട്. സമർപ്പിത ചേതസ്സുകൾ അവധാനപൂർവം പടുത്തുയർത്തിയ വേദശാസ്ത്ര സംഹിതയെ താഴ്ത്തി പറയുന്നത് തെറ്റല്ലേ? അതേസമയം വേദശാസ്ത്രത്തിന്റെ പരിമിതിയെ വിസ്മരിക്കുന്നതും തെറ്റു തന്നെയാണ്. വാക്കുകൾക്ക്, അവ എത്ര

സൂക്ഷിച്ചു തെരഞ്ഞെടുത്തവയാണെങ്കിൽപ്പോലും, സമ്പൂർണ്ണ സത്യത്തെ വിവരിക്കാനും വിനിമയം ചെയ്യാനും സാധിക്കുമെന്ന് കരുതുന്നത് അവിശുദ്ധമായ വിഡ്ഢിത്തമാണ്.

'ആരാധനയും ഡോഗ്മായും' എന്ന ഉൾക്കാഴ്ച നൽകുന്ന പ്രബന്ധത്തിൽ ആർഹൂസിലെ പ്രൊഫസർ റജിൻ പ്രിന്റർ എഴുതി:

'യഥാർത്ഥത്തിൽ ആരാധനയും ഡോഗ്മായും അന്യോന്യം അവഗാഢമായി ബന്ധപ്പെട്ടിരിക്കുന്നു. ഡോഗ്മായുടെ ശാരീരിക രൂപമാണ് ആരാധന. ആരാധനയുടെ ആത്മാവാണ് ഡോഗ്മാ. പരസ്പരം ബന്ധിതമായതിനെ വേർപെടുത്താൻ തുനിഞ്ഞാൽ (അവയെ സംയോജിപ്പിക്കുന്നതിനു പകരം വേർപെടുത്താൻ സഭയിൽ ശ്രമം നടത്തുന്നതു പോലെയായാൽ) ആരാധനയുടെയും ഡോഗ്മായുടെയും പൊരുൾ നമുക്കു കാണാൻ കഴിയാതെ പോകും.'

ഡോഗ്മായും ആരാധനയും ശരീരവും ആത്മാവും പോലെ ബന്ധിതമാണെന്നും അവയെ പിരിച്ചുമാറ്റുന്നത് രണ്ടിന്റെയും പൂർണതയെ ബാധിക്കുമെന്നുമാണ് അദ്ദേഹത്തിന്റെ നിഗമനം. അതു അത്രത്തോളം ശരിയുമാണ്. എന്നാൽ അതിനും അപ്പുറത്തേക്കു നാം കടക്കേണ്ടതില്ല.

ഒന്നാമതായി ഡോഗ്മാ, സഭയുടെ ഔദ്യോഗിക വിശ്വാസപ്രഖ്യാപനങ്ങൾ അല്ലെങ്കിൽ വാല്യങ്ങളിലായി ക്രോഡീകരിച്ച വേദശാസ്ത്രമാവാം. രണ്ടാമതായി, അതു സഭാമനസ്സിന്റെ ആവിഷ്ക്കാരം അഥവാ ക്രിസ്തുശരീരം അതിന്റെ അംശങ്ങളിലേക്കു പരിശുദ്ധാത്മാവിൽ ജീവൻ പകരുമ്പോൾ സഭ നൽകുന്ന ബോധനമാവാം. എന്നാൽ ആരാധനയിലും ഐഹികജീവിതത്തിലും കൂടുതൽ ഹൃദയപൂർവം തന്റെ നാഥനെയും മണവാളനെയും അറിഞ്ഞു വളരുന്ന മനസ്സിനെ വേദശാസ്ത്രങ്ങൾക്കോ വേദോപദേശസംഗ്രഹങ്ങൾക്കോ ഭദ്രമായി ആവിഷ്ക്കരിക്കുവാൻ സാധിക്കുന്നതല്ല. സ്നേഹപൂർവമായ വിധേയത്വത്തിലും സജീവമായ ആഭിമുഖ്യത്തിലും കൂടി മാത്രമേ അത് അനുഭവവേദ്യമാവുകയുള്ളു. അതു സർവദാ വളരുന്ന മനസ്സാണ്. അത് അന്തകാലത്തിൽകൂടി വളർന്നുകൊണ്ടിരിക്കയും ചെയ്യും.

സർവകാലത്തേക്കും സ്ഥലത്തേക്കും തന്നിൽനിന്നും പ്രസരിക്കുന്ന അനുസരണ ജീവിതത്തെ ഉറപ്പിക്കുന്നതും വിശുദ്ധ ലിഖിതഭാഗങ്ങളിൽ സമ്പുഷ്ടമായതുമായ ആരാധനയാണ് സഭാ മനസ്സിന്റെ സജീവസത്ത. പടിഞ്ഞാറുള്ളവരും കിഴക്കുള്ളവരും ഇത് ഗ്രഹിക്കുന്നതിൽ ഒരുപോലെ പരാജയപ്പെട്ടിരിക്കുന്നു. പടിഞ്ഞാറ്, പാണ്ഡിത്യഭാണ്ഡങ്ങൾ നിറച്ച വേദശാസ്ത്രനൗകകൾ ആരാധനയുടെ തുറമുഖങ്ങളിൽനിന്ന് അകന്നകന്നു നീങ്ങി യന്ത്രവാദാധിഷ്ഠിതമായ കാര്യകാരണസിദ്ധാന്തത്തിന്റെ[8] മണൽക്കൂനകളിൽപ്പെട്ട് അപകടപ്പെടുമെന്നായിരിക്കുന്നു. ഇതിന് തിരിച്ചടിയെന്നോണം നവീകരണപ്രസ്ഥാനം ആരാധനയെ വചനത്തിന്റെ പ്രകാശനമാക്കാൻ ശ്രമിക്കയുണ്ടായി. ആരാധനയിൽ സഭ ദൈവത്തിന് അഭിമുഖമായി നില്ക്കുമ്പോൾ 'വെളിപാട്' നടന്നുകൊണ്ടിരിക്കുന്നുവെന്ന് നവീകര

ണക്കാർക്ക് ഇനിയും ബോദ്ധ്യമായിട്ടില്ല. അതിനാൽ ദൈവവചനമുൾക്കൊള്ളുന്ന വേദപുസ്തകത്തെ ആരാധനയിൽ യഥോചിതം ഫലപ്രദമായി ഉൾക്കൊള്ളിക്കുവാൻ അവർ പഠിച്ചിട്ടുമില്ല.

ഭാഷയുടെ യഥാർത്ഥ ധർമ്മത്തെക്കുറിച്ചും പരിമിതികളെക്കുറിച്ചും നിരന്തരം പഠനങ്ങൾ നടത്തേണ്ടതുണ്ട്. മനുഷ്യഭാഷയിൽക്കൂടി ബാഹ്യലോകം മാനുഷികമാവുകയും മനുഷ്യരൂപം സ്വീകരിക്കുകയും ചെയ്യുന്നു. വാക്കുകളെ നാം സന്നിവേശിപ്പിക്കുന്നത് സുഘടിതമായ ഒരു വ്യവസ്ഥയിലേക്കാണ്. ഈ വ്യവസ്ഥയിൽ വാക്കുകളുടെ സംവേദനശക്തി സാക്ഷാത്കരിക്കപ്പെടുന്നു. ഭാഷയിൽക്കൂടിയുള്ള ആവിഷ്ക്കാരം മൂലം ലോകത്തെ രൂപാന്തരപ്പെടുത്തുന്ന മനുഷ്യൻ ലോകത്തിനു നൂതനമായ വ്യാഖ്യാനം നൽകുന്നു. സർഗാത്മകമായ പ്രക്രിയയിൽക്കൂടി ഇങ്ങനെ ചെയ്യുന്ന മനുഷ്യൻ സൃഷ്ടികർമ്മത്തിൽ ദൈവത്തെ അനുകരിക്കയാണ് ചെയ്യുന്നത്. ഇക്കാര്യത്തിൽ പൊതുവായ അഭിപ്രായൈക്യം കണ്ടെത്താൻ കഴിഞ്ഞേക്കും.

ഏതു സത്യവും ഭാഷാവിധേയമാക്കുമ്പോൾ പരിമിതമായിത്തീരുന്നു. അതിന്റെ കാലത്തിന്റെയും സംസ്ക്കാരത്തിന്റെയും മുദ്രകൾ അതിൽ പതിയുന്നു. ക്രൈസ്തവസഭ, വിശേഷിച്ചും പൗരസ്ത്യസഭ ഭാഷയെ സമ്പൂർണ്ണമായി പ്രയോജനപ്പെടുത്തുന്ന ആരാധനാസമ്പ്രദായമാണ് ആവിഷ്ക്കരിച്ചിട്ടുള്ളത്. അത് ഭാഷയ്ക്കും അപ്പുറത്തേക്ക് കടക്കുന്നു. ജഡം വരിച്ച വചനസത്യത്തെ ദിവ്യകർമ്മത്തിൽക്കൂടി; എല്ലാ സംവിധാനസാമഗ്രികളും പശ്ചാത്തലവും യവനികയും പ്രയോജനപ്പെടുത്തുന്നതും, രസനാദഗന്ധസ്പർശങ്ങളെ ഉത്തേജിപ്പിക്കുന്നതുമായ ഒരു നാടകീയ കർമ്മത്തിൽക്കൂടി അതു മൂർത്തമാക്കുന്നു. മാത്രമല്ല, യുക്തിയെ ത്യജിക്കാതെ യുക്തിക്കും മീതെയുള്ള മേഖലയിൽ അതു വ്യാപരിക്കുന്നു (എന്നാൽ ഇവിടെ ഇന്നത്തെ പൗരസ്ത്യസഭ പരാജയപ്പെടുന്നുണ്ട്). മഹത്തായ പൗരസ്ത്യാരാധനാകർമ്മം സത്യത്തെ സജീവമായി പാലിക്കുന്നതിനാൽ ആരാധകർക്കു യുക്തിപരവും യുക്ത്യാതീതവുമായ തലങ്ങളിൽ അതിൽക്കൂടി സംബന്ധിക്കുവാൻ സാധിക്കുന്നു. യുക്തിപരവും യുക്ത്യാതീതപരവുമായവയെ, ഒന്നു മറ്റൊന്നിനെ ഗ്രസിക്കാത്തവിധം നിലനിർത്താൻ ഇന്ന് കഴിയാതെപോകുന്നുണ്ട്. യഥാർത്ഥമായ പൂജയുടെയും ഭക്തിപൂർവകമായ അനുധ്യാനത്തിന്റെയും ദൈവികവും ജൈവകവുമായ ചൈതന്യം ഉൾക്കൊള്ളാത്ത യാന്ത്രികമായ അനുഷ്ഠാനങ്ങളും നാടകീയതയും മൂലം പൗരസ്ത്യാരാധനയ്ക്കു സഹജമായ ശക്തി ഒട്ടധികം നഷ്ടപ്പെട്ടെന്നു വരാം.

ഒന്നിനെ ഒഴിവാക്കി മറ്റതിനെ നിലനിർത്തണമെന്ന വ്യഗ്രത ലേശമില്ലാത്ത പാശ്ചാത്യരും പൗരസ്ത്യരും ഒരേവിധത്തിൽ യുക്തിപരമായതും യോഗാത്മകമായതും തമ്മിലുള്ള സമതുലിതാവസ്ഥ പാലിക്കേണ്ടതായുണ്ട്. എന്നാൽ വാക്കുകളിൽകൂടി ആവിഷ്ക്കരിക്കാവുന്നതും ആവിഷ്ക്കരിക്കാനാവാത്തതും ഏതേതെന്ന് വ്യവഛേദിക്കുവാൻ ഇരുകൂട്ടർക്കും സാധിക്കുന്നതല്ല. പ്രായോഗികതലത്തിൽ തെല്ലു പരാജയപ്പെടുന്നു

ണ്ടെങ്കിലും ഭാവത്തിലും തത്വത്തിലും ഈ സമതുലിതാവസ്ഥ പാലിക്കുവാൻ പൗരസ്ത്യാരാധന ശ്രമിക്കുന്നുണ്ട്. പൗരസ്ത്യയോഗാത്മകത യുക്തിവിരുദ്ധമല്ല, യുക്തിക്കതീതമായതിന്റെ ജൈവകസാന്നിദ്ധ്യം അനുഭവവേദ്യമാക്കിത്തന്ന് അതു യുക്തിയുടെ പരിമിതത്വത്തെക്കുറിച്ച് നമ്മെ ബോദ്ധ്യപ്പെടുത്തുന്നു.

### 2. മദ്ധ്യസ്ഥതയില്ലാതെ നേരിട്ടുള്ള പ്രവേശനം

നിയോ കാൽവിനിസ്റ്റ് പാരമ്പര്യത്തിനുള്ള ഏറ്റം വലിയ ശങ്കകളിലൊന്ന് പൗരസ്ത്യ മിസ്റ്റിസിസം 'കൾട് മിസ്റ്റിക്ക്'[9] (ആരാധനയിൽക്കൂടിയുള്ള ദൈവസാന്നിദ്ധ്യ പ്രവേശനം) അഭ്യസിപ്പിക്കുന്നതു മൂലം ക്രിസ്തുവിന്റെ മദ്ധ്യസ്ഥത ആവശ്യമില്ലാതാക്കുന്നുവെന്നുള്ളതാണ്. ഷ്ലയർ മാഹറിന്റെ ബോധാനുഭൂതി സിദ്ധാന്തം വഴിതെറ്റിക്കാനിടയായ ഈ തലമുറയിൽ മിസ്റ്റിസിസത്തെക്കുറിച്ചുള്ള ഈ ശങ്ക ഏറെക്കുറെ മനസ്സിലാക്കാനുള്ളതേ ഉള്ളൂ. ഇതാണ് മിസ്റ്റിസിസത്തെക്കുറിച്ചുള്ള നിയോ കാൽവിനിസ്റ്റ് ശങ്കയുടെ പശ്ചാത്തലമെങ്കിൽ പൗരസ്ത്യ മിസ്റ്റിക്കൽ ആരാധനയെ സംശയിക്കയല്ല, അതെക്കുറിച്ചുള്ള തെറ്റുധാരണ തിരുത്തുകയാണ് വേണ്ടത്. എമിൽ ബ്രൂണ്ണർ മിസ്റ്റിസിസത്തിനെതിരെ നടത്തിയ ഖണ്ഡനം ഇവലിൻ അണ്ടർഹിൽ, റുഡോൾഫ് ഓട്ടോ എന്നിവർ മിസ്റ്റിസിസത്തെക്കുറിച്ചു നടത്തിയിട്ടുള്ള പ്രതിപാദനത്തെ അടിസ്ഥാനമാക്കിയാണ്. ബ്രൂണ്ണർ വിവരംകെട്ട വിചിത്ര രോഷത്തോടെ വിധിപ്രഖ്യാപനം നടത്തുന്നതു നോക്കുക:

'ക്രിസ്തീയ വീക്ഷണത്തിൽ ഈ മിസ്റ്റിസിസമെന്താണെന്ന് ഇനിയും പരിശോധിക്കാം. മഹത്തും സുദൃഢവുമായ മിസ്റ്റിസിസം വിശ്വാസത്തിന്റെ മഹത്വവും കാഠിന്യവും തികഞ്ഞ മായാത്മക പ്രതിയോഗിയാകുന്നു. ഇന്നു വിശ്വമതങ്ങളുടെ ഇടയിൽ ക്രിസ്തുമതത്തിനു ബഹുമാന്യ പ്രതിയോഗികളില്ല. എന്നാൽ ലോകാവസാനം വരെയ്ക്കും മിസ്റ്റിസിസം അതിന്റെ പ്രതിദ്വന്ദ്വിയായിരിക്കുമെന്നുള്ളത് തീർച്ചയാണ്.'

തുടർന്നു മിസ്റ്റിസിസത്തിനെതിരെ പൊതുവിൽ പല ആരോപണങ്ങളും അദ്ദേഹം ഉന്നയിക്കുന്നു. 'അത് സൃഷ്ടിയും സ്രഷ്ടാവും തമ്മിലും, കാലാവധിയും നിത്യതയും തമ്മിലും ഞാനെന്നും നീയെന്നുമുള്ള ആശയങ്ങൾ തമ്മിലും ദൈവവും ആത്മാവും തമ്മിലും ഉള്ള അന്തരത്തെ അവഗണിക്കുന്നു. അതു പാപത്തിന്റെ പ്രശ്നത്തെ വിട്ടുകളയുന്നു. ദൈവവുമായി മദ്ധ്യസ്ഥതയില്ലാതെ നേരിട്ടു ബന്ധം പുലർത്താനൊരുങ്ങുന്നു. അതാണു പോലും അതിന്റെ ഏറ്റവും ഗുരുതരമായ ന്യൂനതയും അതു നടത്തുന്ന ഏറ്റവും ധിക്കാരപരമായ ദൈവദൂഷണവും.

പാപം പരിഹരിച്ചു കിട്ടുന്നതിനും പാപം മൂലം ദൈവവും മനുഷ്യനും തമ്മിലുണ്ടായിരിക്കുന്ന വിടവു നീങ്ങിക്കിട്ടുന്നതിനും നമ്മുടെ കുറ്റങ്ങൾ ദൈവം നമ്മോടു പൊറുക്കുന്നതിനും ദൈവം നമ്മോടു നിരപ്പാകുന്നതിനും, ഒരേ ഒരു വഴിയേ ഉള്ളൂ. ദൈവവചനം തന്നെ അതിനു മുൻകൈയെടുക്കുകയെന്നത്.'

ബ്രൂണറിന്റെ ദൃഷ്ടിയിൽ മനുഷ്യൻ സ്വയം സാധൂകരിക്കുന്നതിനു

നടത്തുന്ന അവസാന ശ്രമമാണ് മിസ്റ്റിസിസം. തന്റെ ഗ്രന്ഥം അദ്ദേഹം സമാപിപ്പിക്കുന്നത്, ഒന്നുകിൽ മിസ്റ്റിസിസം അല്ലെങ്കിൽ വചനപ്രസംഗം എന്നു ഖണ്ഡിതമായി പ്രഖ്യാപിച്ചുകൊണ്ടാണ്. ഒന്നുകിൽ, അല്ലെങ്കിൽ എന്ന അപ്രകൃതപ്രയോഗത്തിൽ തെറ്റുധാരണ നിറഞ്ഞിരിക്കുന്നു. എഴുതപ്പെട്ടതോ ഉദ്ബോധിപ്പിക്കപ്പെട്ടതോ, ശരീരം വരിച്ചതോ ആയ വചനം യഥാർത്ഥത്തിൽ നിവസിക്കുന്നത് 'മിസ്റ്റീറിയണി'ന്റെ ഹൃദയത്തിലാണ്. അതായത് സഭ അർപ്പിക്കുന്ന വിശുദ്ധ ബലിയിൽ. ഈ സത്യം സാക്ഷാൽക്കരിക്കാതെ കാൽവിനിസ്റ്റ് പാരമ്പര്യത്തിൽ സാക്ഷാത്തായ ആരാധനയുടെ ആത്മാവ് വീണ്ടെടുക്കാൻ സാധ്യമല്ല. ക്രിസ്തുവിന്റെയും വിശുദ്ധ റൂഹായുടെയും മദ്ധ്യസ്ഥതയില്ലാതെ യാതൊരു 'കൾട്ട് മിസ്റ്റീരിയണും' സാധ്യമല്ല. പരിശുദ്ധ റൂഹാ മുഖേന ക്രിസ്തു നിവസിക്കുന്ന ക്രിസ്തുശരീരത്തിനു മാത്രമേ മിസ്റ്റീരിയൺ കർമം നടത്തുവാൻ സാധ്യമാകയുള്ളു. ശരീരം വരിച്ച വചനം യോഗാത്മകതയ്ക്കു വിരുദ്ധമല്ല. വിശുദ്ധ ബലിയിലെ പുരോഹിതനും ബലിവസ്തുവും ആ വചനം തന്നെയാണ്. വി. യാക്കോബിന്റെ തക്സായിലെ പ്രാരംഭശുശ്രൂഷയിൽ പറഞ്ഞിരിക്കുന്ന വിധം 'അല്ലയോ നാഥാ, അവിടുന്നാണ് വിശുദ്ധബലി, അവിടുത്തേക്കാണ് വിശുദ്ധബലി ഞങ്ങൾ അർപ്പിക്കുന്നതും.'

ദിവ്യബലിയിൽക്കൂടിയുള്ള യോഗാത്മകത ബ്രൂണ്ണർ ആരോപിക്കുന്ന ദോഷങ്ങളിൽനിന്നും വിമുക്തമാണ്. ഇതിൽ വിശ്വാസി ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയില്ലാതെ ദൈവത്തിന്റെ സന്നിധാനത്തിൽ പ്രവേശിക്കുന്നില്ല. മനുഷ്യപാപം മൂലം ദൈവവും സൃഷ്ടിയും തമ്മിൽ വന്നുചേർന്നതായ വിടവിനെ വിഗണിക്കുന്നുമില്ല. വചനത്തിൽ മാത്രം ശ്രദ്ധ ചെലുത്തുന്ന 'നിയോ കാൽവിനിസത്തിൽ'[10] ദൈവവും സൃഷ്ടിയും തമ്മിലുള്ള വിടവു നികത്തുന്നത് ദൈവം ദാനം ചെയ്യുന്നതായ പാപമോചനമാണ്. ഇതേ വിധത്തിൽ മനുഷ്യൻ പാപിയാണെന്ന ബോധവും ദൈവമാണ് മനുഷ്യപാപത്തെ പൊറുക്കേണ്ടതെന്ന വിശ്വാസവും ദിവ്യബലിയെ കേന്ദ്രമാക്കിയുള്ള "കൾട്ട് മിസ്റ്റീരിയണിലും" അടങ്ങിയിരിക്കുന്നു. പൗരസ്ത്യാരാധനയിൽ ശരീരം വരിച്ച വചനമായ ക്രിസ്തുവിന്റെ മദ്ധ്യസ്ഥതയില്ലാതെ വിശ്വാസികൾക്കു നേരിട്ടു ദൈവസന്നിധിയിലേക്കു പ്രവേശിക്കാനാവില്ല. പൗരസ്ത്യയോഗാത്മകത മനുഷ്യപാപത്തെ യാതൊരുവിധത്തിലും നിസ്സാരമാക്കി തള്ളുന്നില്ല. അവിടവിടന്നായി സുറിയാനി, കോപ്റ്റിക്ക്, ബൈസാന്റിയൻ തക്സാകളിൽ നിന്ന് എടുത്തിട്ടുള്ള ഉദ്ധരണികൾ ഈ വസ്തുത വ്യക്തമാക്കുന്നു.

'മനുഷ്യവർഗത്തോടുള്ള വലുതും വിവരിക്കാനാവാത്തതുമായ സ്നേഹത്താൽ, വഴിതെറ്റിയ ആടുകളെ തേടിപ്പിടിച്ചു തിരികെക്കൊണ്ടുവരുവാൻ സ്വന്തപുത്രനെ ഭൂമിയിലേക്കയച്ച പിതാവായ ദൈവമേ, നാഥനായ അവിടുന്ന് രക്തരഹിതമായ ഈ ബലിയെ തള്ളിക്കളയരുതേ; എന്തെന്നാൽ അവിടുത്തെ നീതിയിലല്ല, കരുണയിലത്രേ ഞങ്ങൾ വിശ്വാസം അർപ്പിച്ചിരിക്കുന്നത്' (വി. യാക്കോബിന്റെ തക്സാ).

'അവിടുത്തെ ഈ വിശുദ്ധ ശുശ്രൂഷ നടത്തുവാൻ അടിയൻ

യോഗ്യനോ യോജിച്ചവനോ ഒരുക്കമെടുത്തിട്ടുള്ളവനോ അല്ലെന്നു നാഥാ അവിടുത്തേക്ക് അറിവുള്ളതാണല്ലോ? അവിടുത്തെ വിശുദ്ധ തേജസ്സിൻ മുമ്പാകെ അടിയന്റെ മുഖം അടുപ്പിക്കാനാവില്ല. അധരങ്ങൾ തുറക്കാനാവില്ല. പിന്നെയോ അവിടുത്തെ അനന്തബഹുലമായ കാരുണ്യവാത്സല്യങ്ങൾക്കു യോജിച്ചവിധം മഹാപാപിയായ അടിയനോട് പൊറുക്കണമേ! ഈ വിനാഴികയിൽ അനുഗ്രഹവും കാരുണ്യവും എന്നിൽ ചൊരിയാൻ കനിയേണമേ' (വി. ബസേലിയോസിന്റെ കോപ്റ്റിക് തക്സായിൽ നിന്ന്. പ്രാരംഭ ശുശ്രൂഷ).

'അവിടുത്തേക്കു മാത്രമല്ലോ കേൾക്കുവാൻ സന്നദ്ധതയും സന്മനസ്സുമുള്ളത്. അങ്ങയോട് അടിയൻ അപേക്ഷിക്കുന്നു. അവിടുത്തെ പ്രയോജനശൂന്യനും പാപിയുമായ ഈ ദാസന്റെ മേൽ തൃക്കൺ പാർക്കേണമേ. തിന്മയുടെ മനസ്സാക്ഷിയിൽ നിന്ന് അടിയന്റെ ഹൃദയത്തെയും ആത്മാവിനെയും കഴുകി ശുദ്ധീകരിക്കേണമേ. അങ്ങനെ അവിടുത്തെ പരിശുദ്ധ റൂഹായുടെ ശക്തിയാൽ ഈ ബലിപീഠത്തിനടുത്തു വരുവാനും അവിടുത്തെ വിലമതിക്കാനാവാത്ത രക്തത്തിനും അനന്ത നിർമ്മലവും വിശുദ്ധവുമായ ശരീരത്തിനും ശുശ്രൂഷ അർപ്പിക്കാനും അടിയനെ സഹായിക്കേണമേ. അടിയനിതാ നമ്രശിരസ്കനായി വന്ന് അവിടുത്തെ മുമ്പിൽ പ്രാർത്ഥന അർപ്പിക്കുന്നു. അടിയനിൽ നിന്നു തിരുമുഖം തിരിച്ചുകളയരുതേ. അവിടുത്തെ അരുമസന്താനങ്ങളുടെ കൂട്ടത്തിൽ നിന്ന് ഈ എളിയവനെ തള്ളിക്കളകയുമരുതേ. അവിടുത്തെ പാപിയും അയോഗ്യനുമായ ദാസനിൽനിന്ന് ഈ കാഴ്ചകൾ കൈക്കൊള്ളുമെന്ന് ഉറപ്പു തരേണമേ. എന്തെന്നാൽ ബലിവസ്തുവും ബലി സ്വീകരിക്കുന്നവനും അവിടുന്നു തന്നെയല്ലോ. അവിടുന്നു ബലി കൈക്കൊള്ളുകയും ബലിയായി അനേകർക്കു സ്വയം നൽകുകയും ചെയ്യുന്നു. ഞങ്ങളുടെ രക്ഷകനായ ഞങ്ങളുടെ ദൈവമേ, അവിടുത്തെ അനാദ്യന്തനായ പിതാവിനോടും അതിവിശുദ്ധിയുള്ളവനും കാരുണ്യവാനും ജീവദായകനുമായ പരിശുദ്ധ റൂഹായോടുമൊന്നിച്ചു ഞങ്ങൾ അവിടുത്തേക്ക് ഇന്നും എന്നേക്കും അന്തമില്ലാത്ത ലോകത്തോളവും മഹത്വം കരേറ്റുന്നു' (വി. ക്രിസോസ്റ്റം – വി. ബേസിൽ എന്നിവരുടെ സ്ലാവോണിക്ക് തക്സാ).

ഒന്നുകിൽ വചനം അല്ലെങ്കിൽ മിസ്റ്റിസിസം എന്ന ബ്രൂണ്ണർ വാദം സത്യവിരുദ്ധമാണ്. വചനവും 'കൾട്ട് മിസ്റ്റിക്കും' എപ്പോഴും ഒന്നിച്ചുനിൽക്കുന്നു. ദിവ്യബലിയിൽകൂടിയുള്ള യഥാർത്ഥ മിസ്റ്റിസിസത്തിൽ മദ്ധ്യസ്ഥതയെ അവഗണിക്കുന്നില്ല, മനുഷ്യപാപത്തെ വിസ്മരിക്കുന്നുമില്ല.

### 3. സർവ്വമത സങ്കലനത്തിനുള്ള പ്രവണത

ദൈവത്തിന്റെ പരമാധീശത്വത്തിന് യാതൊരു വിധത്തിലും കുറവുണ്ടാകാൻ പാടില്ലെന്ന് കാൽവിനിസത്തിന് നിർബന്ധമുണ്ട്. വിശുദ്ധ സുവിശേഷത്തിൽ വിഗ്രഹാരാധനയുടെ യാതൊരംശവും കടന്നുചെല്ലാതിരിക്കുവാനുള്ള കരുതൽ നടപടിയായി കലയെയും ശില്പത്തെയും അത് നിരുത്സാഹപ്പെടുത്തിയിരിക്കുന്നു. ദൈവത്തെ പ്രാപിക്കാൻ ക്രൈസ്തവസഭയല്ലാതെ മറ്റേതെങ്കിലും മാർഗമുണ്ടെന്ന് വിശ്വസിക്കുന്നവരെ അത് പാടേ

അകറ്റി നിറുത്തുകയും ചെയ്യുന്നു. മിസ്റ്റിസിസത്തെ വചനത്തിന്റെ ബദ്ധ ശത്രുവെന്നാണല്ലോ എമിൽ ബ്രൂണ്ണർ വിവരിച്ചത്. യോഗാത്മക ധ്യാനത്തിൽക്കൂടി മൂസ്ളിം സൂഫിയും ഹിന്ദുമഹർഷിയും ദൈവത്തിലേക്കുള്ള മാർഗം കണ്ടെത്തുന്നുണ്ടോ? യേശുക്രിസ്തുവിന്റെ സുവിശേഷത്തിൽ വിശ്വസിക്കാതെ മുസ്ളീമിനും ഹിന്ദുവിനും ബൗദ്ധനും ദൈവത്തെ കണ്ടെത്താമെന്ന് സമ്മതിച്ചാൽ സുവിശേഷത്തിന്റെ അടിത്തറ ആകെക്കൂടി ഇളകിയെന്നു വരില്ലേ?

ക്രിസ്തുമതം പ്രാബല്യത്തിലിരിക്കുന്ന പാശ്ചാത്യരാജ്യങ്ങളിൽ അനേകം പേർ ഹൈന്ദവയോഗവും സെൻബുദ്ധമതവും സ്വീകരിച്ചു തുടങ്ങിയിരിക്കുന്നു. യോഗാത്മകതയുടെ മാർഗം സാധുവാണെന്ന് അംഗീകരിക്കുന്നതു മൂലം മതപരമായ സങ്കലനത്തിന്റെ വാതിൽ തുറന്നിടുകയായിരിക്കയില്ലേ? ഈ ഭീതിയെ പാടേ അടിസ്ഥാനരഹിതമെന്നു കരുതി തള്ളിക്കളയാനാവില്ല. എന്നാൽ ക്രൈസ്തവർ മാത്രമേ രക്ഷ പ്രാപിക്കയുള്ളെന്ന് നാം ശഠിക്കയാണെങ്കിൽ ഹിന്ദു യോഗിയും, മുസ്ളീം സൂഫിയും, ബുദ്ധസന്യാസിയും ധ്യാനം മുഖേന കണ്ടെത്തുന്നത് ദൈവത്തെയല്ലെന്നു നമുക്കു തീർത്തു പറയേണ്ടി വരും.

ക്രൈസ്തവനു മാത്രമേ മോക്ഷം ലഭിക്കയുള്ളുവെന്ന ധാരണ എത്രമേൽ യുക്തിസഹമാണെന്ന് ആദ്യമേ നമുക്ക് പരിശോധിക്കണം. ഇതു തെളിയിക്കാൻ തിരുവെഴുത്തുകളിൽ നിന്നു സമൃദ്ധമായി നമുക്ക് ഉദ്ധരണികൾ എടുത്തു കാണിക്കുവാൻ കഴിയും.

‘വിശ്വസിക്കയും സ്നാനമേൽക്കയും ചെയ്യുന്നവൻ രക്ഷ പ്രാപിക്കും. വിശ്വസിക്കാത്തവൻ ശിക്ഷിക്കപ്പെടും ’ (വി. മർക്കോസ് 16:16).

‘വിശ്വസിക്കുന്നവൻ ശിക്ഷിക്കപ്പെടുന്നില്ല. വിശ്വസിക്കാത്തവൻ ശിക്ഷിക്കപ്പെട്ടു കഴിഞ്ഞു; എന്തെന്നാൽ ദൈവത്തിന്റെ ഏകപുത്രനിൽ അവൻ വിശ്വസിക്കുന്നില്ല. പുത്രനിൽ വിശ്വസിക്കുന്നവന് നിത്യജീവൻ ലഭിക്കുന്നു. പുത്രനെ അനുസരിക്കാത്തവൻ ജീവൻ എന്തെന്നറിയില്ല. ദൈവകോപം അവന്റെ മേൽ വന്നു പതിക്കുന്നു’ (വി. യോഹ. 3:18, 3:6 R.S.V.).

‘മറ്റാരിലും രക്ഷയില്ല. എന്തെന്നാൽ ആകാശത്തിനു താഴെ നമ്മെ മോചിപ്പിക്കുന്നതിന് മനുഷ്യരുടെയിടയിൽ മറ്റൊരുവനുമില്ല’ (അ. പ്ര. 4:12).

‘ഞാനാണ് വഴിയും സത്യവും ജീവനും, ഞാൻ മുഖേനയല്ലാതെ ആരും പിതാവിൽ എത്തുകയില്ല’ (വി. യോഹ. 14:6).

ക്രിസ്ത്യാനി പരിശുദ്ധാത്മാവിൽ ഏകജാതനിൽ കൂടിയാണ് പിതാവിങ്കലേക്കു പ്രവേശിക്കുന്നതെന്നുള്ളതിനെപ്പറ്റി യാതൊരു സംശയവുമില്ല. ഹൈന്ദവനോ മുസ്ളീമിനോ, ബുദ്ധനോ, പേഗനോ ദൈവസന്നിധിയിൽ പ്രവേശിക്കണമെങ്കിൽ ക്രിസ്തുവും പരിശുദ്ധാത്മാവുമല്ലാതെ വേറെ പ്രത്യേക മദ്ധ്യസ്ഥന്മാരില്ല.

എന്നാൽ ദൈവത്തിന് പരിശുദ്ധാത്മാവിൽ ക്രിസ്തുവിൽക്കൂടി മനുഷ്യരോട് സമ്പർക്കം പുലർത്തുവാൻ ‘സഭയോ’ ‘പ്രസംഗിക്കുന്ന വചനമോ’ ആണ് ഏക മാർഗമെന്നോ, അതിലേക്കു മറ്റു മാർഗങ്ങൾ സ്വീകരിക്കുവാൻ

ദൈവത്തിനു സാധ്യമല്ലെന്നോ സിദ്ധാന്തിക്കുന്നത് ശരിയായിരിക്കയില്ല. സുവിശേഷത്തിൽ വിശ്വസിക്കയും ജ്ഞാനസ്നാനമേൽക്കയും ചെയ്യുക യാണ് മോക്ഷത്തിനുള്ള സ്വാഭാവിക മാർഗം. എന്നാൽ ദൈവത്തിന്റെ പ്രവർത്തനത്തെ സ്വാഭാവികത്തിന്റെ പരിധിയിൽ ഒതുക്കിനിർത്താൻ നമുക്ക് അവകാശമില്ല. ദൈവത്തിന്റെ വഴികൾ നമുക്ക് കണ്ടുപിടിക്കാവു ന്നവയല്ല. നമുക്കറിയാവുന്നത് അവിടുന്ന് വെളിപ്പെടുത്തിത്തന്ന വഴിയാ കുന്നു. ആ വഴിയിൽ നടക്കാൻ നാം കടപ്പെട്ടിരിക്കുന്നു. എന്നാൽ ദൈവം എപ്പോഴും ആ വഴി സ്വീകരിക്കണമെന്ന് നാം ശഠിച്ചുകൂടാ. നമ്മുടെ പോരാ യ്മകൾക്കു ദൈവത്തെ പരിമിതപ്പെടുത്താനാവില്ല. അവിടുന്ന് സമസ്ത മനുഷ്യരാശിയുടെയും വിമുക്തിക്കായുള്ള പ്രവർത്തനം തുടർന്നുകൊണ്ടി രിക്കുന്നു. വി. പൗലോസ് പറയുന്നതുപോലെ 'എല്ലാവരിലും കാരുണ്യം കാണിക്കുന്നതിനായി ദൈവം ഏവരേയും അവിശ്വാസത്തിന് ഏൽപ്പിച്ചു കൊടുത്തു. അവിടുത്തെ ന്യായവിധികൾ എത്രമാത്രം അപ്രമേയവും അവി ടുത്തെ വഴികൾ എത്രമാത്രം അഗോചരവുമാകുന്നു. അവിടുത്തെ ആരാ ണറിഞ്ഞത്? ആരാണ് അവിടുത്തെ ഉപദേശകൻ? ആരാണ് ദൈവ ത്തിൽനിന്നു പ്രതിഫലം ആവശ്യപ്പെടാൻ സാധിക്കുന്നവിധം അവിടു ത്തേക്ക് എന്തെങ്കിലും സമർപ്പിച്ചിട്ടുള്ളത്. എന്തെന്നാൽ സമസ്ത ലോകവും ദൈവത്തിൽനിന്നും ദൈവത്തിൽകൂടിയും ദൈവത്തിനു വേണ്ടി യുമുള്ളതാകുന്നു. അവിടുത്തേയ്ക്ക് എന്നേക്കും മഹത്വമുണ്ടാകട്ടെ. ആമ്മീൻ' (റോമർ 11:32-36).

ദൈവത്തിന് നമ്മോടെല്ലാവരോടും കാരുണ്യമുണ്ട്. നാമെല്ലാം ഒരേ വിധത്തിൽ ദൈവകാരുണ്യത്തിന് അനർഹരുമാകുന്നു. അങ്ങനെയെങ്കിൽ പിന്നെ പരാതിപ്പെടാൻ നമുക്കെന്തവകാശം.

ഇങ്ങനെ പരിചിന്തിക്കാതെതന്നെ പറയട്ടെ, ക്രൈസ്തവ ദിവ്യബലി യിലധിഷ്ഠിതമായ യോഗാത്മകത പ്രായോഗികതലത്തിൽ യാതൊരുവിധ ത്തിലുള്ള സങ്കലനത്തിലേക്കും നയിക്കുന്നില്ല, നയിക്കണമെന്നുമില്ല. താത്വികമായി ദിവ്യബലിയിലടിയുറച്ചിരിക്കുന്ന ക്രൈസ്തവ യോഗാത്മ കത ഇതര മതങ്ങളിലെ യോഗാത്മകതയിൽ നിന്നു വ്യത്യസ്തമാണ്. അവ തമ്മിലുള്ള പ്രധാന വ്യത്യാസങ്ങളെന്തെന്നു നോക്കാം.

1. വ്യക്തിക്കുമുപരി സമൂഹത്തിനു നൽകുന്ന സ്ഥാനം.
2. മനുഷ്യാവതാരം എന്നതിൽ അധിഷ്ഠിതമായ ശരീരബദ്ധത.
3. ചരിത്രസംഭവാധിഷ്ഠിതമായ അന്ത്യകാല പ്രതീക്ഷ.

1. സാധാരണ യോഗാത്മകതയിൽ ഏകനായ വ്യക്തി ഏകനായ സർവേ ശ്വരനുമായി ബന്ധം തേടുകയാണ് ചെയ്യുന്നത്. എന്നാൽ ജ്ഞാനസ്നാ നത്തിലും ദിവ്യബലിയിലും അധിഷ്ഠിതമായ ക്രിസ്തീയ യോഗാത്മകത യിൽ, ത്രിത്വമെന്ന സമൂഹമടങ്ങുന്ന സർവേശ്വരനുമായി സമൂഹത്തെ ഉൾക്കൊള്ളുന്ന ക്രിസ്തുശരീരത്തിലെ ഒരംഗമെന്ന നിലയിലുള്ള ബന്ധ മാണ് ക്രിസ്ത്യാനിക്കുണ്ടാവുന്നത്. ഇവിടെ വ്യക്തി എന്നത് അപരിഛി ന്നത്തിൽ മാഞ്ഞുപോകുന്നില്ല. ക്രൈസ്തവ യോഗാത്മകത വ്യക്തിയെ

വ്യക്തിപരമായ അടിസ്ഥാനത്തിൽ നിന്നു സമൂഹാടിസ്ഥാനത്തിലേക്കു മാറ്റി അവന്റെ വ്യക്തിത്വത്തെ യഥാസ്ഥാനത്തുറപ്പിക്കുകയാണ് ചെയ്യുന്നത്. ഇതു ക്രൈസ്തവ യോഗാത്മകതയ്ക്കുള്ള പ്രത്യേകതയാണ്.

2. സാധാരണ യോഗാത്മകതയ്ക്ക് ഈ വസ്തുമയമായ പ്രപഞ്ചത്തോടു വലിയ വിരക്തിയാണുള്ളത്. എന്നാൽ വചനം ജഡം ധരിച്ചു എന്ന വിശ്വാസത്തിൽ അധിഷ്ഠിതമായ ക്രിസ്തീയ യോഗാത്മകത, ശാരീരികതയെ അവഗണിക്കുന്നില്ല. ക്രിസ്തുവിന്റെ ശരീരരക്തങ്ങൾ പദാർത്ഥരൂപത്തിൽത്തന്നെ അനുഭവിച്ചിട്ടാണു ക്രിസ്ത്യാനി ക്രിസ്തുവുമായി ബന്ധം പാലിക്കുന്നത്. ഈ കാലപ്രപഞ്ചത്തിൽ പദാർത്ഥമയമായ ജഡം ധരിച്ച ക്രിസ്തുവിലൂടെയാണ് ഈശ്വരനുമായുള്ള ബന്ധം തേടുന്നത്. യോഗാത്മകതയിൽ ശാരീരികമായ ബന്ധത്തിനും ശരീരത്തിന്റെ പുനരുത്ഥാനത്തിനും പ്രാധാന്യം നൽകുന്നുവെന്നതും ക്രൈസ്തവ യോഗാത്മകതയുടെ സവിശേഷതകളിലൊന്നാണ്.

3. സാധാരണ യോഗാത്മകത ചരിത്രത്തെ അവഗണിക്കുന്നു. സഫലീകരണത്തിന്റെ ഒരന്തിമ കാലത്തെ വിഭാവനം ചെയ്യുന്നുമില്ല. ചരിത്രത്തെ അർത്ഥരഹിതമായിട്ടാണ് പല യോഗികളും കണ്ടിട്ടുള്ളത്. എന്നാൽ ക്രിസ്തുവിന്റെ മനുഷ്യാവതാരമാകുന്ന ചരിത്രസംഭവത്തിൽ അധിഷ്ഠിതമായ യോഗാത്മകതയാകട്ടെ, കാലത്തിൽ സംഭവിക്കുന്ന നന്മകളെയെല്ലാം ഒരുമിച്ചുകൂട്ടി, തിന്മകളെയെല്ലാം നശിപ്പിച്ച്, നീതി വിളങ്ങി നന്മ വാഴുന്ന ഒരു പുതിയ ലോകത്തിനായി പ്രതീക്ഷിക്കുന്നു. ഇതാണു ക്രൈസ്തവ യോഗാത്മകതയുടെ മൂന്നാമത്തെ സവിശേഷത.

ക്രൈസ്തവ യൂക്കാറിസ്റ്റ് (ബലിയിൽ അധിഷ്ഠിതമായ) മിസ്റ്റിസിസത്തെ മറ്റു യോഗാത്മകതകളുടെ ഗണത്തിലുൾപ്പെടുത്താൻ സാധിക്കാത്തതിന്റെ മൂന്നു കാരണങ്ങളാണു മുകളിൽ എടുത്തു കാണിച്ചത്. ദിവ്യബലിയിൽ പങ്കുകൊള്ളുന്ന ക്രൈസ്തവസഭ ഒരുമിച്ച്, ഒരു സമൂഹമായി, തിരുശരീരരക്തങ്ങളിൽക്കൂടിയുള്ള ശാരീരികബന്ധം കൊണ്ടു ക്രിസ്തുവുമായും പരിശുദ്ധാത്മാവുമായും പിതാവാം ദൈവവുമായും ബന്ധം പ്രാപിക്കയാണു ചെയ്യുന്നത്. മാത്രമല്ല, ഇപ്പോൾ ദിവ്യബലിയിലുണ്ടാകുന്ന ഈ ബന്ധത്തിന്റെ പൂർത്തീകരണമാകുന്ന അന്ത്യകാലത്തു ക്രൈസ്തവർ മാത്രമല്ല, നന്മ പ്രവർത്തിച്ചിട്ടുള്ള എല്ലാവരും ഒരുമിച്ചു വന്നു കൂടുമെന്നാണു ക്രിസ്ത്യാനിയുടെ വിശ്വാസം.

### 4. വ്യക്തിസ്വരൂപം നഷ്ടപ്പെടുമെന്ന അപകടം

അനാദികാലം മുതൽക്കേ സ്വാതന്ത്ര്യവും ഉത്തരവാദിത്വവും ഉൽക്കണ്ഠയും കുറ്റബോധവും അടങ്ങിയ ഒറ്റപ്പെട്ട അവസ്ഥ മനുഷ്യനു ഭാരമായി തോന്നിയിരുന്നു. ഈ ഭാരത്തിൽ നിന്നു രക്ഷപ്പെടുവാൻ വിവിധ മാർഗങ്ങൾ അവൻ ആവിഷ്കരിച്ചുപോന്നിട്ടുണ്ട്. ബഹുജനവുമായി ഐക്യം സ്ഥാപിക്കുന്നതിനോ, ക്ലാസ്, ഗ്രൂപ്പ്, മതവിഭാഗം, രാഷ്ട്രം എന്നിവയിലേതെങ്കിലുമായി സമ്പൂർണമായി ഐക്യം തേടുന്നതിനോ സമസ്തവുമായോ അതിന്റെ അടിത്തറയുമായോ യോഗാത്മകമായി ഒന്നിക്കു

ന്നതിനോ അവൻ യത്നിച്ചുപോന്നത് ഇതിനുവേണ്ടിയാണ്. ഇത്തരം രക്ഷപ്പെടലുകളുടെ രോഗവിവരണക്കുറിപ്പുകൾകൊണ്ടു യോഗാത്മകതയുടെ ചരിത്രം നിറഞ്ഞിരിക്കുന്നു. എന്നാൽ യോഗാത്മകതയെ കേവലമൊരു രക്ഷപ്പെടലായി മാത്രം കാണുന്നവർ അടിസ്ഥാനപരമായും അതിനെ തെറ്റുധരിച്ചിരിക്കുന്നു. നാലാം ശതകത്തിൽ ഈജിപ്തിൽ ജീവിച്ചിരുന്ന ആന്റണീൻ സന്യാസിമാർ[11] പോലും പലായനസ്വഭാവക്കാരോ സമഷ്ടിയെ അവഗണിച്ച വ്യഷ്ടിവാദികളോ ആയിരുന്നില്ല. അവരും അന്യോന്യം ആശ്രയിച്ചിരുന്നു. അവർക്ക് അന്യോന്യം ആവശ്യവുമുണ്ടായിരുന്നു.

വ്യക്തിസ്വരൂപം നഷ്ടപ്പെടുമെന്ന ഭീതി ഒരുതരം മാനസിക വിഭ്രാന്തിയാണ്. ദൈവത്തിൽ ലയിച്ചു വ്യക്തി സ്വരൂപത്തിൽ നിന്നു രക്ഷപ്പെടാനുള്ള വിലക്ഷണശ്രമങ്ങൾ പോലെ ഇതും മാനസികരോഗത്തിന്റെ സൂചനയാണ്. ദൈവത്തിനുവേണ്ടി സ്വന്തജീവൻ നഷ്ടപ്പെടുത്തുന്നതിൽ എന്തിനു ഭയപ്പെടുന്നു. ഇങ്ങനെയൊരു ഭയമില്ലാതെ സ്വയം ദൈവത്തിനു സമർപ്പിക്കാൻ കഴിയുന്നില്ലെങ്കിൽ എങ്ങനെയാണു വിശ്വാസമുണ്ടാവുക. 'ഇനിമേൽ ജീവിക്കുന്നതു ഞാനല്ല എന്നിലുള്ള ക്രിസ്തുവാകുന്നു' എന്ന് (ഗലാ. 2:20) വി. പൗലൂസ് പറയുമ്പോൾ യഥാർത്ഥ ക്രിസ്തീയാനുഭവമാണ് അദ്ദേഹം വിവരിക്കുന്നത്. ക്രിസ്തുവിൽ സ്വന്തം വ്യക്തിസ്വരൂപം നഷ്ടപ്പെടുത്തിയ അനുഭവമാണത്. അങ്ങനെ നഷ്ടപ്പെടുത്തിയ വ്യക്തിത്വത്തെ കൂടുതൽ ആരോഗ്യകരമായും സത്യാത്മകമായും വീണ്ടെടുക്കുവാൻ വിശ്വാസിക്കു സാധിക്കുന്നു.

ആധുനികനു തന്റെ വ്യക്തിസ്വരൂപത്തിന്റെ ഭദ്രതയെക്കുറിച്ചും നിലനില്പിനെക്കുറിച്ചും അത്യധികം ഉൽക്കണ്ഠയുണ്ട്. വ്യക്തിപരമായ ഭദ്രതയ്ക്കായുള്ള ഭ്രമം സമ്പത്തു നേടുവാൻ അവനെ പ്രേരിപ്പിക്കുന്നു. അങ്ങനെ വ്യക്തിസ്വരൂപത്തിലുള്ള താൽപര്യം പാശ്ചാത്യസാമ്പത്തിക ജീവിതത്തിലെ ഏറ്റവും രചനാത്മകമായ ശക്തികളിലൊന്നായി തീർന്നിരിക്കുന്നു. എന്നാൽ ഇതു മറ്റൊരുവിധത്തിൽ അനർത്ഥകാരിയുമായിത്തീർന്നിരിക്കുന്നു. വൈയക്തികതയ്ക്കു മുൻഗണന നൽകുന്നയാളിനു ദൈവത്തിൽ ആശ്രയിച്ചു വിശ്രമിക്കുവാൻ സാദ്ധ്യമല്ല. ദൈവസ്നേഹത്തിൽ ആശ്രയിക്കുമ്പോൾ ലഭിക്കുന്ന ശാന്തിയില്ലാതെ, ദൈവത്തിൽ വിശ്രമിച്ചാശ്വസിക്കാതെ, വിശ്വാസമുണ്ടാവാൻ സാധ്യമല്ല.

ദിവ്യബലിയിലധിഷ്ഠിതമായ യോഗാത്മകതയെന്നാൽ വ്യക്തിയുടെ ദൈവത്തിലുള്ള വിലയനമല്ല, ക്രിസ്തുവുമായുള്ള ഏകീഭാവമാണു സാധിക്കുന്നത്. അതിന്റെ അർത്ഥം വ്യക്തി ദൈവത്തിൽ വസിക്കുകയും ഫലം പുറപ്പെടുവിക്കുകയും ചെയ്യുന്നുവെന്നാണ്. കേവലം വ്യക്തികളായിരുന്നാൽ നാം ജീവിക്കുന്നില്ല, ഫലം പുറപ്പെടുവിക്കുന്നുമില്ല. നാം നശിച്ചുപോകുന്നു. വ്യക്തിത്വം നഷ്ടപ്പെടുമെന്ന ഭീതി മൂലം ക്രിസ്തുവുമായി സംയോജിക്കാതിരിക്കുന്നവർ മരണത്തിന്റെ വഴി അന്വേഷിക്കുന്നു. വ്യക്തിസ്വാതന്ത്ര്യം സാക്ഷാത്താവണമെങ്കിൽ സ്നേഹസ്വരൂപനായ ദൈവത്തിനു സ്വന്തം അസ്തിത്വം അടിയറവയ്ക്കാനുള്ള സന്നദ്ധത അത്യന്താപേക്ഷിതമാണ്. ആത്മസമർപ്പണമില്ലാതെ സ്നേഹമില്ല, വിശ്വാസമില്ല. ദൈവം

നമ്മെ സ്നേഹിക്കുന്നതു നമുക്കായി സ്വയം സമർപ്പിച്ചുകൊണ്ടാണ്. അവിടുന്നു സ്വയം ദാനമായി നമുക്കു നൽകി. ഇങ്ങനെ കർത്താവു നമുക്കായി സ്വയം സമർപ്പിച്ചതിനാൽ ക്രിസ്തീയമായ ആത്മസമർപ്പണം ആത്മഹത്യാപരമാകുന്നതിനു പകരം രക്ഷാദായകമായിത്തീർന്നിരിക്കുന്നു.

**5. ഉച്ചരിക്കാനാവില്ല എന്നതു ദാർശനികപ്രശ്നമെന്ന നിലയിൽ**

ദാർശനിക വൃത്തങ്ങളിൽ ഭാഷാപഗ്രഥനമെന്ന ആംഗ്ലോസാക്സൺ പ്രസ്ഥാനത്തിനു സാമാന്യം സ്വാധീനം ലഭിച്ചുവരുന്നു. ഇതിന്റെ പ്രണേതാക്കളിലൊരാളായ വിറ്റ്ഗൻസ്റ്റൈൻ പ്രഖ്യാപിക്കുന്നത്, ആവിഷ്കരിക്കാനാവുന്നതു വ്യക്തമായി ആവിഷ്കരിക്കാനാവുമെന്നും പ്രകാശിപ്പിക്കാനാവാത്തവയെക്കുറിച്ചു നിശ്ശബ്ദത പാലിക്കയേ നിവൃത്തിയുള്ളെന്നുമാണ്. അതിരിക്ത യാഥാർത്ഥ്യത്തിന്റെ അനുഭൂതിയെ വ്യക്തമാക്കാൻ ഈ ദർശനത്തിനു സാധിക്കുന്നതല്ല. എന്തെന്നാൽ അതിരിക്തതയുടെ അനുഭൂതിയിൽ ഉച്ചരിക്കാനാവാത്തതായ അംശമുണ്ടെന്നു യോഗാത്മകത വ്യക്തമാക്കുന്നു. ഈ അനുഭൂതിഘടകത്തെ യുക്തിപൂർവ്വം വിശദീകരിക്കാൻ കഴിയാത്തതിനാൽ അങ്ങനെയൊരു ഘടകമേയില്ലെന്ന നില പലപ്പോഴും ഭാഷാപഗ്രഥനം സ്വീകരിക്കുന്നതായി കാണാം.

'ബ്രഹ്മം അടുത്താണ് അകലെയുമാണ്' എന്നുള്ളതും അതേ വിധത്തിലുള്ളതുമായ പ്രസ്താവനകൾ യോഗാത്മകാനുഭൂതിയെ വിശദീകരിക്കുവാൻ ശ്രമിക്കുന്നു. ഇത്തരം പ്രസ്താവനകൾ പ്രത്യക്ഷത്തിൽ പരസ്പരവിരുദ്ധമാണെന്നുള്ളതിന് സംശയമില്ല. ഇവയ്ക്കും യുക്തിപരമായ ന്യായങ്ങൾ നിർദ്ദേശിക്കാൻ ചിലർ ശ്രമിച്ചിട്ടില്ലെന്നില്ല. എന്നാൽ മിസ്റ്ററിയേയും (രഹസ്യത്തെയും) മിസ്റ്റിസിസത്തെയും (യോഗാത്മകതയെയും) ചിന്തയിൽ നിന്നേ വർജിക്കേണ്ടതാണെന്നാണ് അധികം ആംഗ്ലേയ അമേരിക്കൻ ദാർശനികരുടെയും അഭിപ്രായം. അവയെ നിരർത്ഥകമായ മാന്ത്രിക ജൽപനങ്ങളായി ചിത്രീകരിക്കാൻ തന്നെ അവർ മടിക്കുന്നില്ല. അവർക്ക് എല്ലാം സുസ്പഷ്ടവും സുവ്യക്തവുമായിരിക്കണമെന്ന് നിർബന്ധമുണ്ട്. എല്ലാ മിസ്റ്ററികളെയും അറിവുകുറവിൽ നിന്നും ചിന്തയുടെ അവ്യക്തതയിൽ നിന്നും ഉളവായ പ്രശ്നങ്ങളായും പ്രഹേളികകളായും വെട്ടിച്ചുരുക്കാമെന്നാണ് അവരുടെ വാദം.

കാലക്രമത്തിൽ പാശ്ചാത്യവീക്ഷണത്തിനു വന്നുചേർന്നതായ വ്യത്യാസം ശ്രദ്ധേയമാണ്. പ്രാചീന പാശ്ചാത്യദർശനം 'അത്ഭുത'ത്തിൽ നിന്നാണ് ഉറവെടുത്തത്. എന്നാൽ ചില ആധുനിക ദർശനങ്ങൾ ജിജ്ഞാസയിൽനിന്ന് ആരംഭിക്കുന്നു. ജിജ്ഞാസയെ നിശേഷം നിർമ്മൂലനം ചെയ്തുകൊണ്ട് പരിസമാപിക്കുകയും ചെയ്യുന്നു. യോഗാത്മകതയുടെ അനുച്ചാരണീയത അനിവാര്യമാണെന്ന് അനുശാസിച്ചിരിക്കുന്നതിന് ദാർശനികമായ കാരണമുണ്ട്. ഈ കാരണം ഭാഷാപഗ്രഥന വാദികൾക്കുപോലും സ്വീകാര്യമാവേണ്ടതാണ്. ദൈവത്തിന്റെ അനുച്ചാരണീയതയെ സാധൂകരിക്കാൻ ഒരു മിസ്റ്റിക്കിനോടാവശ്യപ്പെട്ടാൽ ഒരുപക്ഷേ അദ്ദേഹം ഇങ്ങനെ മറുപടി പറഞ്ഞേക്കും:

'അറിയാവുന്നത് ഉച്ചരിക്കുവാൻ സാധിക്കും. അറിയാനാവാത്തത് വിവരിക്കാനാവില്ല. മനുഷ്യനറിയാവുന്നവ അവനു വിധേയമായിരിക്കും. അറിയുന്നതിനെ അവൻ പലപ്പോഴും കീഴടക്കി നിയന്ത്രണാധീനമാക്കുന്നു. ദൈവത്തെ അറിയാൻ കഴിയും, എന്നാൽ സമ്പൂർണമായി ഗ്രഹിക്കാനാവില്ല. അതിനാൽ അവിടുത്തെക്കുറിച്ചു ഉച്ചരിക്കാനാവും. അവിടുത്തെ വിവരിക്കാൻ സാധ്യമല്ല. അവിടുത്തെ വിധേയനാക്കാവുന്നതോ നിയന്ത്രണാധീനനാക്കാവുന്നതോ അല്ല. ദൈവത്തെ അറിയേണ്ടത് ആത്മസമർപ്പണത്തിലും സ്നേഹത്തിലും കൂടിയാകുന്നു. അതിനാൽ സ്നേഹപൂർവമായ ആത്മസമർപ്പണത്തിൽക്കൂടി അവിടുന്നുമായുള്ള സംയോഗത്തിലേക്കു നയിക്കുന്ന ദൈവജ്ഞാനം സാധ്യമാണെങ്കിലും ദൈവത്തെ നിയന്ത്രണാധീനനാക്കാനുള്ള ജ്ഞാനം മനുഷ്യന് ദത്തമായിട്ടില്ല. എല്ലാത്തിനെയും ദൈവം മനുഷ്യന് വിധേയമാക്കിയിട്ടുണ്ട്. വിധേയമായതു സർവവും മനുഷ്യന് അറിയുവാൻ കഴിയുന്നു. എന്നാൽ സർവത്തേയും മനുഷ്യന് വിധേയനാക്കിയ സർവശക്തൻ സർവത്തിനും നാഥനായിരിക്കുന്നു. അവിടുന്ന് ഏതെങ്കിലുമൊരു വകുപ്പിൽ വന്ന് വാർന്നു വീഴുന്നില്ല. സ്നേഹത്തിലും സമർപ്പണത്തിലും ആരാധനയിലും പ്രാർത്ഥനയിലും കൂടി അവിടുത്തെ അറിയാനാവും. സിദ്ധാന്തപരമോ വിവരണപരമോ ആയ വാക്യങ്ങളിൽക്കൂടി ഒരിക്കലും അവിടുത്തെ അറിയാൻ സാധ്യമല്ല.'

മിസ്റ്റിക്കിന്റെ അനുച്ചരണീയതാവാദം അറിവുകുറവിൽ നിന്ന് ഉളവായതല്ല. ദൈവത്തെക്കുറിച്ച് അറിയാവുന്നതുകൊണ്ടാണ് മിസ്റ്റിക്കിനു ദൈവത്തെക്കുറിച്ച് ഉച്ചരിക്കുവാൻ സാധിക്കാതെ പോകുന്നത്. അറിയുന്നതിനു മുമ്പ് പലതും പറയാൻ കഴിഞ്ഞെന്നു വരാം. എന്നാൽ അറിഞ്ഞുതുടങ്ങുമ്പോൾ വാക്കുകൾ അപര്യാപ്തമായിത്തീരുന്നു. വി. അക്വിനാസ്[12] ദൈവത്തെക്കുറിച്ച് ഒട്ടേറെക്കാര്യങ്ങൾ എഴുതുകയുണ്ടായി. പക്ഷേ, അതെല്ലാം ദൈവത്തെ നേരിട്ട് അറിയുന്നതിനു മുമ്പായിരുന്നു. മൈസ്റ്റർ എക്ഹാർട്ട്[13] എന്ന പാശ്ചാത്യയോഗി അദ്ധ്യയിതാജ്ഞാനത്തെക്കുറിച്ച്,[14] വാക്കുകൾക്കപ്പുറത്തുള്ള അറിവിൽ നിന്നും വരുന്ന മിണ്ടടക്കത്തെക്കുറിച്ച് പറയുന്നു. അദ്ദേഹം അതിനെ രൂപാന്തരം പ്രാപിച്ച വിജ്ഞാനമെന്ന് വിശേഷിപ്പിക്കുന്നു. അത് അറിവില്ലായ്മയിൽ നിന്നുളവാകുന്ന അജ്ഞതയല്ല. അറിവിൽക്കൂടി മാത്രമേ ഈ അറിവില്ലായ്മയിലേക്കു നമുക്കു പ്രവേശിക്കാനാവൂ.

അറിയാവുന്നത് സുവ്യക്തമായി പറയാനാവണമെന്ന് ശഠിക്കുന്ന ഭാഷാപഗ്രഥനശാസ്ത്രത്തിന്, ശാസ്ത്രത്തിന്റെ ജ്ഞാനസമ്പാദനരീതിക്ക്, തികച്ചും അധീനമായ മണ്ഡലത്തിൽ മാത്രമേ സ്ഥാനമുള്ളൂ. കൂടുതൽ സമുന്നതവും സങ്കീർണവുമായ യാഥാർത്ഥ്യതലങ്ങളുണ്ട്. അവയെക്കുറിച്ചുള്ള നമ്മുടെ അറിവ് ഏതാണ്ടൊരു മൂടുപടത്തിൽക്കൂടിയുള്ളതാകുന്നു. വാസ്തവത്തിൽ നിത്യജീവിതാനുഭവത്തിൽ എത്രയെത്ര ലളിതകാര്യങ്ങളുണ്ട്, നമുക്കു വേണ്ടത്ര വ്യക്തമല്ലാത്തവയായി? ചിന്തയും ബുദ്ധിയും തമ്മിലും, ആശയവും യാഥാർത്ഥ്യവും തമ്മിലുമുള്ള ബന്ധമെന്തെന്ന് ഇനിയും ശാസ്ത്രീയമായ രീതിയിൽ വ്യക്തമാക്കാൻ കഴിഞ്ഞിട്ടില്ല. ഇവ

യെക്കുറിച്ച് ദാർശനിക സിദ്ധാന്തപരമ്പരകൾ ഉണ്ടായിക്കൊണ്ടിരിക്കുന്നെങ്കിലും സുസ്പഷ്ടമോ സുവ്യക്തമോ ആയ യാതൊരു ശാസ്ത്രീയവിവരണവും ഇതുവരെ നമുക്ക് ലഭിച്ചിട്ടില്ല.

ഭാഷയെക്കുറിച്ച് നാം അവകാശ പ്രഖ്യാപനം നടത്തുമ്പോൾ പലതും വിസ്മരിച്ചു പോകുന്നില്ലേ? കാവ്യം, കല, സംഗീതം എന്നിങ്ങനെ നാം നേരിട്ട് ആസ്വദിക്കേണ്ടവയുടെ അർത്ഥം പകരാൻ തന്നെ ഭാഷ പലപ്പോഴും അസമർത്ഥമാണ്. നമ്മെ മനുഷ്യരാക്കിത്തീർക്കുന്ന മഹത്തായ ഉപകരണങ്ങളിലൊന്നാണ് ഭാഷ. പക്ഷേ, ഭാഷ സർവശക്തമല്ല. അതിന് അതിന്റേതായ പരിമിതികളുണ്ട്. ഭാഷയുടെ പരിമിതികളും ജ്ഞാനത്തിന്റെ പരിമിതികളും ഒന്നായിരിക്കണമെന്നില്ല. ദൈവം, ഭാഷയുടെയോ അറിവിന്റെയോ എന്നല്ല യാതൊന്നിന്റെയും അതിരുകളിൽ ഒതുങ്ങിനിൽക്കുന്നില്ല. എന്നാൽ സ്നേഹപൂർവമായ ആത്മസമർപ്പണത്തിൽക്കൂടിയുള്ള ആരാധനയിൽ ദൈവത്തെ നമുക്കറിയാൻ കഴിയുന്നു. ആരാധനയിൽ മനുഷ്യൻ ഭാഷയെ അതിവർത്തിക്കുന്നു. ദൈവത്തിന്റെ അതിരിക്ത യാഥാർത്ഥ്യത്തെ അനുഭവിച്ചറിയുന്നു. അവിടെ വാക്കുകൾക്ക് ഒഴിഞ്ഞു മാറിനിന്ന് പരിസേവിക്കാനല്ലാതെ ഭരണം നടത്താൻ സാധ്യമല്ല. പൗരസ്ത്യരുടേത് മാത്രമല്ല യോഗാത്മകത. ദിവ്യബലിയിലധിഷ്ഠിതമായ യോഗാത്മകത മാനവാസ്തിത്വത്തിന്റെ തന്നെ കാതലാകുന്നു.

ഈ ഗ്രന്ഥത്തിൽ മിസ്റ്റിസിസം (യോഗാത്മകത) എന്ന വാക്ക് ഏതർത്ഥത്തിലാണ് പ്രയോഗിച്ചിരിക്കുന്നതെന്ന് ചോദിച്ചേക്കാം. വില്യം ജേംസ്[15] പറയുന്നതുപോലെ മിസ്റ്റിസിസം, മിസ്റ്റിക്കൽ എന്നീ പദങ്ങൾ ആക്ഷേപസൂചകങ്ങളായി പലപ്പോഴും ഉപയോഗിക്കാറുണ്ട്. അവ്യക്തമെന്നും അസൂക്ഷ്മമെന്നും അതിഭാവുകത്വപരമെന്നും, വസ്തുതയ്ക്കും യുക്തിക്കും നിരക്കാത്തതെന്നും തോന്നുന്ന ഏതൊരഭിപ്രായത്തെയും വിവരിക്കാനാണ് ഈ പദങ്ങൾ പലപ്പോഴും പ്രയോഗിക്കാറുള്ളത്.

ജേംസ് തുടർന്ന് യോഗാത്മക ബോധാവസ്ഥയെ വിവരിക്കുന്നു. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ അതിന് അനുച്ചാരണീയത, നേരിട്ടുള്ള ഗ്രഹണീയത, താല്കാലികത, അകർമ്മകത്വം എന്നീ ഗുണവിശേഷങ്ങളുണ്ട്. ആർ. സി. സേനാർ[16] മിസ്റ്റിസിസത്തെ സ്വാഭാവികേതരമായ എല്ലാ അനുഭൂതികൾക്കുമുള്ള പൊതുവായ പേരായാണ് ഉപയോഗിക്കുന്നത്. എഫ്. സി. ഹാപ്പോൾഡ് എന്ന മറ്റൊരു ആംഗ്ലേയ ലേഖകൻ അനേകം നിർവചനങ്ങൾ അതിന് നൽകിക്കൊണ്ടു പറയുന്നത്, മദ്ധ്യയുഗം വരെയും മിസ്റ്റിക്കൽ എന്ന പദം പ്രയോഗത്തിൽ വന്നിരുന്നില്ലെന്നും മിസ്റ്റിസിസമെന്ന പദം ആധുനികകാലത്തു മാത്രമാണുണ്ടായതെന്നുമാണ്. മിസ്റ്റിസിസത്തിന് അനുഭൂതിയുടെ ഒരു പ്രത്യേക രൂപം, ജ്ഞാനത്തിന്റെ ഒരു പ്രത്യേക മാർഗം, ബോധത്തിന്റെ ഒരു പ്രത്യേക അവസ്ഥ എന്നിങ്ങനെ മൂന്നു വശങ്ങളുണ്ടെന്നു മനസ്സിലാക്കാൻ ഹാപ്പോൾഡ് നമ്മെ സഹായിക്കുന്നു.

എന്നാൽ ദിവ്യബലിയിലധിഷ്ഠിതമായ യോഗാത്മകത അനുഭൂതിയുടെയോ ബോധത്തിന്റെയോ ഒരു പ്രത്യേക അവസ്ഥയോ അറിവിന്റെ ഒരു പ്രത്യേക മാർഗ്ഗമോ എന്നതിനേക്കാൾ ഉയർന്നതാണ്. അത് ഒരു ജീവിത

രീതിയാണ്. ക്രിസ്തുവിന്റെ ശരീരത്തിൽക്കൂടിയുള്ള ജീവിതരീതി. ഒരു പക്ഷേ, 'മിസ്റ്റിക്കൽ' എന്ന പദം തെറ്റുധാരണയ്ക്കു വക നൽകുന്നുണ്ടാവാം. ക്രിസ്തുശരീരത്തിന്റെ ഒരു വിശേഷണ പദമെന്ന നിലയിൽ മദ്ധ്യയുഗകാലത്ത് നിലവിലിരുന്ന 'മിസ്റ്റിക്കൽ' എന്ന പദ പ്രയോഗത്തിന് ന്യായീകരണം കാണുന്നില്ല. എല്ലാവരും മിസ്റ്റിക്കുകളാവണമെന്നല്ല, ഇവിടെ നാം ആവശ്യപ്പെടുന്നത്. ക്രിസ്തീയജീവിതമെന്നത് ക്രിസ്തുശരീരത്തിൽ പരിശുദ്ധാത്മാവിൽ ക്രിസ്തുവുമായി നേടുന്ന യോഗാത്മകാനുഭവമാണെന്നാണ്. ആ ജീവിതത്തിന്റെ ഹൃദയാന്തർഭാഗത്തുള്ളത് ദിവ്യബലിയുടെ ഏറ്റവും മഹത്തായ രഹസ്യം (മിസ്റ്ററി) തന്നെ.

1. ഹാർണാക്ക് – പുരാതന വേദശാസ്ത്രത്തിലെ മതസിദ്ധാന്തങ്ങളും (ഡോഗ്മായും) ഭൗതികാനുഭൂതിയും ക്രിസ്തീയതയുടെ നിസർഗരൂപത്തിൽപെട്ടതല്ലെന്നും യവനസംസ്കാരത്തിൽ നിന്നും സംക്രമിച്ചതാണെന്നുമുള്ള അടിസ്ഥാനത്തിൽ അവയെ എതിർത്ത സുപ്രസിദ്ധ ജർമ്മൻ ചിന്തകൻ.
2. ഷ്ളെയർ മാഹർ – ക്രിസ്തീയത അനുഭൂതിയിൽ അധിഷ്ഠിതമാണെന്നുള്ള വാദത്തിൽക്കൂടി ലിബറൽ ക്രൈസ്തവതയ്ക്ക് വഴിതെളിച്ച ജർമ്മൻ ചിന്തകൻ.
3. യുക്തിവിരുദ്ധചൈതന്യം – യുക്തിചിന്തയുടെ അതിപ്രസരം മൂലം മനുഷ്യൻ മരവിച്ചു പോകുന്നുവെന്നും അവനെ ഉന്മിഷിത്താക്കാൻ അവന്റെ മൗലിക വികാരങ്ങളെ ഉണർത്തി വിടണമെന്നുമുള്ള വാദം.
4. ക്രിസ്തുമതത്തിനു മുമ്പ് യൂറോപ്പിൽ നിലവിലിരുന്ന പ്രകൃതിമതമാണ് 'പേഗനിസം.'
5. രഹസ്യാത്മക മതം.
6. മിസ്റ്റീരിയൺ (ഗ്രീക്ക്) – റാസാ (സുറിയാനി) രണ്ടും വി. കുർബാന എന്നതിനുപയോഗിക്കുന്ന പദങ്ങളാണ്. രഹസ്യസഭയെന്നാണ് വാച്യാർത്ഥം.
7. ഡോഗ്മാ – ഔദ്യോഗിക മതസിദ്ധാന്തങ്ങൾ.
8. കാര്യകാരണസിദ്ധാന്തം – പ്രപഞ്ചം പൊതുവേ ഒരു യന്ത്രം പോലെ പരസ്പരം ഘടിപ്പിക്കപ്പെട്ടതാണെന്നും സമസ്തകാര്യത്തിനും കാരണവുമുണ്ടെന്ന വാദം മനുഷ്യസ്വാതന്ത്ര്യത്തിന് സ്ഥാനം നൽകിയില്ല.
9. കൾട്മിസ്റ്റിക്ക് – ആരാധനയിൽക്കൂടിയുള്ള ദൈവസാന്നിദ്ധ്യപ്രവേശനം.
10. നിയോ കാൽവനിസം – ബാർത്ത്, ബ്രുണ്ണർ, നീബോർ തുടങ്ങിയവർ അവതരിപ്പിച്ച സിദ്ധാന്തം. ഇത് കാൽവിന്റെ ചിന്താഗതിയിലാണ് അധിഷ്ഠിതമായത്.
11. ആന്റണൈൻ സന്യാസിമാർ – വി. ആന്റണിയുടെ സന്യാസപ്രസ്ഥാനത്തിൽപ്പെട്ടവർ.
12. വി. അക്വിനാസ് – മദ്ധ്യയുഗത്തിലെ ഏറ്റവും വലിയ ക്രിസ്തീയ ദാർശനികൻ.
13. മൈസ്റ്റർ എക്ഹാർട്ട് – ജർമ്മൻ മിസ്റ്റിക്ക് ചിന്തകനായ എക്ഹാർട്ട് ഒരു കവി കൂടിയാണ്.

14. അദ്ധ്യയിതാജ്ഞാനം, 'സർവ്വവും നന്നായി പഠിച്ചുകഴിഞ്ഞതിനു ശേഷം' പരമാർത്ഥത്തെ അറിയാനാവില്ലെന്ന അറിവിലെത്തുമ്പോൾ ലഭിക്കുന്നു.

15. വില്യം ജേംസ് - ഹാർവാർഡിലെ മനോവിജ്ഞാനീയ പ്രൊഫസറായിരുന്നു ഇദ്ദേഹം.

16. ആർ. സി. സേനർ - ഓക്സ്ഫോർഡിലെ പൗരസ്ത്യമത പ്രൊഫസർ ആയിരുന്നു.






# 3
# ആരാധനയും ചരിത്രവും

'വർഷിപ്പ്' എന്ന ഇംഗ്ലീഷ് പദത്തിനു തുല്യമായ ഒരു പദം ബൈബിളിലില്ല. പുതിയനിയമത്തിലെ 'ലട്രിയ', 'ലൈത്തൂർഗിയ' എന്നീ പദങ്ങളെയും അവയുടെ പഴയനിയമ തത്സമമായ 'അബോദാ'യെയും ശുശ്രൂഷയെന്നു പരിഭാഷപ്പെടുത്തുന്നതാവും കൂടുതൽ നല്ലത്. ഭൃത്യൻ സ്വാമിയെ എന്ന വിധം ദൈവത്തെ പരിചരിക്കുക (ശുശ്രൂഷിക്കുക) എന്നതായിരുന്നു അതിന്റെ മുഖ്യമായ ആശയം.

പുതിയനിയമത്തിലെ മറ്റൊരു പദമായ 'പ്രോസ്ക്കുനീസീസ്' എന്ന വാക്കും അതിന്റെ ഹിബ്രൂ തത്സമമായ 'മിഷ്ത്താഹാവോയും' കൂടിയെടുത്ത് ആദ്യത്തെ പദവുമായി സംയോജിപ്പിച്ചാൽ 'വർഷിപ്പ്' എന്ന പദത്തിന്റെ അർത്ഥത്തിനു സമാനമായ ആശയം ലഭിക്കുന്നതാണ്. കുമ്പിടുക, സാഷ്ടാംഗം പ്രണമിക്കുക എന്ന് അർത്ഥമുള്ള 'ഷാഹാ' എന്ന ഹിബ്രൂ മൂലം 'ഷൂഹ്' എന്ന വാക്കിൽ നിന്നാണ് വന്നിട്ടുള്ളത്. ഷൂഹിന്റെ അർത്ഥം 'മുങ്ങിപ്പോവുക' എന്നാണ്. മനുഷ്യന്റെ ഗർവ്വുറ്റ സ്വാതന്ത്ര്യത്തിന്റെയും സ്വയം നയിക്കാനാവുമെന്ന ധിക്കാരത്തിന്റെയും അടിയറവാണ് ഈ പ്രക്രിയ സൂചിപ്പിക്കുന്നത്.

അവിടവിടെ ചില നിരീശ്വര മേഖലകളൊഴിച്ചാൽ എല്ലാക്കാലത്തും എല്ലാ സംസ്കാരങ്ങളിലും അപേക്ഷയോടു കൂടിച്ചേർന്നതോ അല്ലാത്തതോ ആയ പ്രാർത്ഥന ഒരു സാർവത്രിക പ്രതിഭാസമായിരുന്നിരിക്കണം. മാനവചരിത്രത്തിൽ, ഈശ്വരനായുള്ള ആത്മസമർപ്പണം വിവിധ രൂപങ്ങൾ കൈക്കൊണ്ടിട്ടുള്ളതായി നമുക്കറിയാം. അവയിൽ ചിലതെല്ലാം ബീഭത്സങ്ങളും ചിലത് പ്രൗഢങ്ങളുമായിരുന്നു. ചിലതു ഹൃദയസ്പർശികളും ചിലത് ഉദാത്തങ്ങളുമായിരുന്നു. കഴിഞ്ഞ നൂറ്റാണ്ടിലാണ് പ്രാർത്ഥനയേയും ആരാധനയേയും ആവുന്നതും ഒഴിവാക്കാനുള്ള ബോധപൂർവകമായ ശ്രമം ആരംഭിച്ചത്. പാശ്ചാത്യർ ചരിത്രമാത്ര യാഥാർത്ഥ്യത്തിന്റെ സമ്പ്രദായത്തെയാണ് ആരാധനയ്ക്കെതിരായി ഫലപ്രദമായി പ്രയോഗിച്ചത്. ഈ സമ്പ്രദായത്തിന്റെ വികാസവും ഈശ്വരാരാധനയുടെ നിഷേധവും തമ്മിൽ പാശ്ചാത്യ സംസ്കാരചരിത്രത്തിൽ അവഗാഢമായ ബന്ധമുള്ളതായി കാണാം. ഇത്തരുണത്തിൽ മിർസിയാ എലിയാദിന്റെ വാക്കുകൾ പ്രത്യേകം ശ്രദ്ധേയമാകുന്നു:

'ഐതിഹാസികമായ ആരംഭങ്ങളുടെ കാലത്തിനു അതിനെ തുടർന്നു വന്ന കാലത്തിനേക്കാൾ യാതൊരു പ്രാധാന്യവും കൽപിക്കാത്ത ചരിത്രമാത്ര യാഥാർത്ഥ്യവാദം കാലത്തിനെ തികച്ചും മതേതരമാക്കിത്തീർത്തിരിക്കുന്നു. പ്രകാശമാനമായിരുന്നെന്നു കരുതപ്പെട്ടിരുന്ന ആരംഭങ്ങളുടെ കാലം ചരിത്രമാത്ര യാഥാർത്ഥ്യവാദത്തിന്റെ ദൃഷ്ടിയിൽ സാധാരണകാലം മാത്രമാണ്. യാതൊരു മാന്ത്രികശക്തിയും അതിനെ പ്രദീപ്തമാക്കുന്നില്ല. ആരംഭങ്ങളുടെ നല്ല കാലവും തുടർന്നുള്ള കാലവും തമ്മിൽ ഏതെങ്കിലു

മൊരു വിടവുണ്ടായെന്നോ, എവിടെയോ ഒരു വീഴ്ച സംഭവിച്ചെന്നോ ചരിത്രമാത്ര യാഥാർത്ഥ്യവാദികൾ അംഗീകരിക്കുകയില്ല. ചരിത്രമെന്നത് അനന്തമായ ഒരു സംഭവപരമ്പര മാത്രമാകുന്നു. ആ പരമ്പരയിലെ എല്ലാ സംഭവങ്ങളും കൂടിയാണ് നമ്മെ നാമാക്കിയതു പോലും. ഈ സംഭവങ്ങൾ തമ്മിൽ ഗുണവിശേഷത്തിൽ യാതൊരു അന്തരവുമില്ല. ചരിത്രലേഖനപരമായ പുനഃസ്മരണ മൂലം ഇവയെല്ലാം അനുസ്യൂതം ഓർമിക്കപ്പെടുകയും വിലയിരുത്തപ്പെടുകയും ചെയ്യേണ്ടവയാണ്. യാതൊരു സംഭവത്തിനും വ്യക്തിക്കും വിശേഷപദവി കൽപിക്കേണ്ടതില്ല. എല്ലാം ഒരുപോലെയാകുന്നു. യാതൊരു പ്രത്യേക ചരിത്രസംഭവത്തെക്കുറിച്ചുമുള്ള പഠനം നമ്മെ ദൈവത്തോടു കൂടുതലടുപ്പിക്കുന്നില്ലെന്നാണ് ചരിത്രമാത്രയാഥാർത്ഥ്യവാദികൾ പറയുന്നത്. അലക്സാണ്ടറെപ്പറ്റിയും ബുദ്ധനെപ്പറ്റിയും പഠിക്കുമ്പോൾ ഒരു മോണ്ടിനെഗ്രിയൻ ഗ്രാമത്തിന്റെ ചരിത്രമോ വിസ്മൃതനായ ഏതെങ്കിലുമൊരു കടൽക്കൊള്ളക്കാരന്റെ ചരിത്രമോ പഠിക്കുമ്പോഴെന്നതിനേക്കാൾ കൂടുതലായി നാം ദൈവത്തോടടുക്കുന്നില്ല. ദൈവത്തിന്റെ മുമ്പിൽ (ദൈവവിശ്വാസമില്ലാത്തവർക്കാണെങ്കിൽ, ചരിത്രത്തിന്റെ മുമ്പിൽ) എല്ലാ ചരിത്രസംഭവങ്ങളും ഒരുപോലെയാകുന്നു.'

'പൂർവകാലത്തെ അതിന്റെ ദുരഹങ്കാരത്തിന്റെ അസംഖ്യം പാപങ്ങൾക്കു പരിഹാരമെന്നോണം പാശ്ചാത്യമനസ്സു സ്വയം അടിച്ചേൽപ്പിച്ചിട്ടുള്ള ഭീകരമായ ഈ താഴ്ത്തിക്കെട്ടൽ, മഹത്തായ ഈ ആത്മപീഡനം, ഏതൊരു ഹൃദയത്തെയാണ് സ്പർശിക്കാതിരിക്കുക.'

ചില സ്ഥലങ്ങളും കാലങ്ങളും കൂടുതൽ വിശുദ്ധമാണെന്ന ബോധം ആധുനിക മനുഷ്യരിൽ ചിലർക്കു നഷ്ടപ്പെട്ടതായി തോന്നുന്നു. വചനം ജഡം സ്വീകരിച്ച തിരുവവതാര കാലം ക്രൈസ്തവനെ സംബന്ധിച്ചിടത്തോളം സവിശേഷ വിശുദ്ധിയുള്ളതാകുന്നു. യേശുതമ്പുരാൻ തന്റെ പാദസ്പർശം കൊണ്ട് അനുഗ്രഹിച്ച പുണ്യഭൂമിക്കുമുണ്ട് പ്രത്യേകമായ പവിത്രത. എന്നാൽ ചരിത്രമാത്ര യാഥാർത്ഥ്യവാദം കാലങ്ങൾക്കെല്ലാം തുല്യപ്രാധാന്യം കൽപിച്ചിരിക്കുന്നു. ചില പ്രോട്ടസ്റ്റന്റു ചിന്തകർ ഈ നിലപാടാണ് സ്വീകരിച്ചിരിക്കുന്നത്. അവരുടെ ദൃഷ്ടിയിൽ മറ്റുള്ളതിനേക്കാൾ കൂടുതൽ വിശുദ്ധിയുള്ള യാതൊരു സ്ഥലവുമില്ല. കൂടുതൽ വിശുദ്ധമായ കാലവുമില്ല. സകലത്തിനും ഒരേ വിശുദ്ധിയാണുള്ളതെന്ന് അവർ സിദ്ധാന്തിക്കുന്നു. അങ്ങനെ വിശുദ്ധിയുടെ തരഭേദങ്ങളെയും ഏറ്റക്കുറച്ചിലുകളെയും അവർ പാടെ നിഷേധിക്കാനിട വന്നിരിക്കുന്നു.

'ക്രിസ്തുവിന് സഭയുടെ മേലും ലോകത്തിന്മേലും ഉള്ള അധീശത്വം' എന്ന മുദ്രാവാക്യം സഭയുടെ മേലുള്ള ക്രിസ്തുവിന്റെ അധികാരത്തെ സ്ഥാപിക്കാൻ വേണ്ടി ലോകത്തിന്മേലുള്ള തന്റെ അധീശത്വത്തെപ്പറ്റി അധികം ചിന്തിക്കാതിരുന്ന ഒരു പശ്ചാത്തലത്തിൽ മാത്രമേ ഉദിക്കാൻ വഴിയുള്ളല്ലോ? എന്നാൽ ഇതേ തത്ത്വത്തിന് ഇപ്പോൾ നൽകിയിരിക്കുന്ന വ്യാഖ്യാനം 'ലോകായതികത്വത്തിലുള്ള വിശുദ്ധത' അല്ലെങ്കിൽ വിശുദ്ധമായ ലോകായതികത്വം എന്നാണ്.

സമസ്ത സ്ഥലകാലങ്ങളിലെ സർവ സൃഷ്ടിയും ക്രിസ്തുവിന്റെ മരണവും പുനരുത്ഥാനവും മൂലം പരിപൂതമാക്കപ്പെട്ടെന്ന് പൗരസ്ത്യസഭകൾ വിശ്വസിക്കുന്നു. എന്നാൽ വിശുദ്ധിക്ക് തരഭേദമുണ്ടെന്ന് അത് അംഗീകരിക്കുന്നു. സ്ഥലകാലങ്ങളിൽ ചില പ്രത്യേക സന്ധികളുണ്ട്, അസാധാരണ വിശുദ്ധി നേടിയിട്ടുള്ളവയായി. ദൈവത്തിന്റെ നിത്യപുത്രൻ തന്റെ ശാരീരിക സാന്നിദ്ധ്യം കൊണ്ട് അനുഗ്രഹിച്ചതിനാൽ ക്രിസ്തുവിന്റെയും അപ്പോസ്തലന്മാരുടെയും കാലം അതിവിശുദ്ധിയുള്ള കാലമായി സവിശേഷമായി നിലകൊള്ളുന്നുവെന്ന് പൗരസ്ത്യസഭകൾ വിശ്വസിക്കുന്നു. ഈ വിശുദ്ധ കാലത്തിന്റെ 'മിസ്റ്ററി'യെ വിശദമാക്കാൻ യാതൊരു ചരിത്രമാത്രയാഥാർത്ഥ്യവാദത്തിനും സാദ്ധ്യമാകുന്നതല്ല.

ക്രിസ്തുവിന്റെ ലൗകിക ജീവിതകാലത്തെ, ചരിത്രത്തിലെ ഒരു കാലഘട്ടമെന്ന നിലയിൽ ചരിത്രപര്യാന്വേഷണത്തിനു വിധേയമാക്കാം. എന്നാൽ അതു കേവലം ചരിത്രത്തിലെ ഒരു കാലഘട്ടം മാത്രമല്ല. അത് 'ഒയിക്കോണോമിയ'യുടെ (ഒയിക്കോണോമിയ – ക്രിസ്തുവിന്റെ മനുഷ്യാവതാരത്തിന് പൗരസ്ത്യ പിതാക്കന്മാർ നൽകുന്ന പ്രത്യേക പേര്) കാലഘട്ടമാകുന്നു. ചരിത്രമാത്രയാഥാർത്ഥ്യവാദികൾക്ക് ഈ സത്യം ഗ്രഹിക്കാൻ കഴിയുന്നില്ലായിരിക്കാം. ക്രിസ്തു ഭൂമിയിൽ ജീവിച്ചപ്പോൾ സാക്ഷാൽ അനാദ്യന്തൻ സാധാരണ കാലത്തിൽ പ്രകാശിതമായി കാലത്തെത്തന്നെ വിശുദ്ധമാക്കുകയായിരുന്നു. അവിടുന്നു കാലത്തിൽക്കൂടി സ്വയം വെളിപ്പെടുത്തുകയായിരുന്നു. അതിനാൽ ക്രിസ്തുവിന്റെ ലോകജീവിതകാലം അതിവിശുദ്ധമായിരിക്കുന്നു. ഇതുപോലെ തന്നെ ദിവ്യബലി അർപ്പിക്കപ്പെടുന്ന സമയവും പൗരസ്ത്യരെ സംബന്ധിച്ചിടത്തോളം സവിശേഷ വിശുദ്ധിയുള്ളതാണ്. എന്തെന്നാൽ ദിവ്യബലി അർപ്പിക്കപ്പെടുമ്പോൾ അനാദ്യന്തൻ ദിവ്യബലി നടക്കുന്ന സമയത്തിലേക്ക് ഇറങ്ങിവരികയും ആ സമയത്തെയും അതിൽക്കൂടി സമസ്ത കാലത്തെയും വിശുദ്ധമാക്കുകയും ചെയ്യുന്നു. ദിവ്യബലിയിലെ 'പെസഹാ' വിരുന്ന്, കുഞ്ഞാടിന്റെ വിവാഹ അത്താഴത്തിന്റെ മുൻ സൂചനയാണ്. ലോകാവസാനത്തിനു ശേഷം പ്രത്യക്ഷമാകുന്ന നിത്യരാജ്യത്തിൽ നടക്കേണ്ടതും അതിനാൽ കാലത്തിന് അതീതവുമായ ആ അത്താഴവിരുന്ന് ദിവ്യബലിയിൽക്കൂടി പ്രകാശിതമാകുന്നു. അതിനാൽ ദിവ്യബലി നടക്കുന്നതായ 'സമയം' നിത്യതയിലേക്ക് എടുക്കപ്പെടുന്നു. നിത്യത കാലത്തിൽ പ്രകാശിതമാകുന്നു. ദിവ്യബലി അർപ്പിക്കപ്പെടുന്ന സ്ഥലത്തിനുമുണ്ട് സവിശേഷമായ വിശുദ്ധി. സ്ഥലാതീതമേഖലയാകുന്ന സ്വർഗം ദിവ്യബലി അർപ്പിക്കപ്പെടുന്ന സ്ഥലത്ത്, ഭൗമികതലത്തിൽ നിർമിതമാവുന്നു. രക്ഷകൻ കാലടികൾകൊണ്ട് അനുഗ്രഹിച്ച വിശുദ്ധനാട് വിശുദ്ധമായിരിക്കുന്നതുപോലെ സ്വർഗ്ഗം വന്നിറങ്ങുന്ന ആ പുണ്യബലിപീഠവും വിശുദ്ധമാകുന്നു. 'സ്വർഗവും ഭൂമിയും അവിടുത്തെ മഹത്വത്താൽ നിറഞ്ഞിരിക്കുന്നു' എന്നത് അന്വർത്ഥമാകുന്നത് സ്വർഗവും ഭൂമിയും സമ്മേളിക്കുന്ന ദിവ്യബലിപീഠത്തിലാണ്.

ആധുനിക മനുഷ്യന് ഇത് അവിശ്വസനീയമായി തോന്നാം. ഇതിനെ 'റൊമാന്റി'ക്കെന്നോ, 'മിസ്റ്റിക്കലെ'ന്നോ അവൻ വിവരിച്ചെന്നു വരാം. രണ്ടു

വാക്കുകളും അത്ര നല്ല അർത്ഥത്തിലല്ല ഉപയോഗിക്കുന്നത്. പ്രത്യേകിച്ചും 'മിസ്റ്റിക്കൽ' എന്ന പദം. ആദർശത്തെ സാധാരണത്തിൽ ആരോപിക്കുകയെന്നാണ് റൊമാന്റിക് എന്ന പദം കൊണ്ട് ഉദ്ദേശിച്ചിട്ടുള്ളതെങ്കിൽ സമസ്തകാലവും സ്ഥലവും വിശുദ്ധമാണെന്ന ആധുനിക ആശയമാണ് ശരിക്കും റൊമാന്റിക്കായത്. എന്നാൽ 'മിസ്റ്റിക്കൽ' എന്ന പദം കൂടുതൽ തെറ്റുധരിക്കപ്പെട്ടിരിക്കുന്നതിനാൽ മിസ്റ്റിക്കലാണെന്ന ആരോപണത്തിനാണ് കൂടുതൽ ഗൗരവം കല്പിക്കേണ്ടത്. ആധുനിക ചരിത്രമാത്ര യാഥാർത്ഥ്യവാദത്തിന്റെയും ശാസ്ത്രത്തിന്റെയും നിയമങ്ങളെയും സമ്പ്രദായങ്ങളെയും അതിവർത്തിക്കുന്ന പ്രകരണങ്ങളെ വിശേഷിപ്പിക്കുവാൻ ഏറ്റവും സമുചിതമായ പദം 'മിസ്റ്റിക്കൽ' എന്നതു തന്നെ. ചരിത്രയാഥാർത്ഥ്യത്തിന്റെയും ശാസ്ത്രത്തിന്റെയും ആധുനിക ജ്ഞാനസമ്പാദനമാർഗങ്ങൾക്ക് അപ്രാപ്യമാണ് തിരുവവതാരത്തിന്റെയും ദിവ്യബലിയുടെയും മേഖല.

'യുക്തി'പരമെന്നതിന്റെ എതിർപദമായാണ് 'യോഗാത്മക'മെന്ന വാക്കുപയോഗിക്കുന്നതെങ്കിൽ അതിന് യുക്തിവിരുദ്ധം, യുക്തിരഹിതം എന്നിങ്ങനെ അർത്ഥം സിദ്ധിക്കും. പൗരസ്ത്യർ ഇങ്ങനെയൊരു വ്യത്യാസത്തെ പാടെ നിരാകരിക്കും. എങ്കിലും യോഗാത്മകതയുടെ ദർശനവും നിത്യസത്യങ്ങൾക്ക് അത് നല്കുന്ന ഉച്ചാരണവും യുക്തിക്കതീതമാണെന്നും ഭയസംഭ്രമാത്ഭുതങ്ങളുടെ ഭാഷയിലേ അത് ആവിഷ്കരിക്കാനാവുകയുള്ളു എന്നും അവർ അവകാശപ്പെടുന്നു. പൗരസ്ത്യരുടെ ഭാഷയെ യുക്തിപൂർവ്വം അപഗ്രഥിക്കാൻ ശ്രമിച്ചാൽ അത് നിരർത്ഥകവും പരിഹാസ്യവുമായി തോന്നിയെന്നു വരാം. അത്ഭുതാതിരേകത്തോടെ അനുധ്യാനിക്കുക മാത്രം ചെയ്യേണ്ടതിനെ യുക്തിപൂർവ്വം ഗ്രഹിക്കാനൊരുങ്ങുന്നതുകൊണ്ടാണ് ഇതു സംഭവിക്കുന്നത്. ക്രിസ്തീയരഹസ്യത്തെ സമ്പൂർണമായി വ്യാഖ്യാനിക്കുവാൻ മനുഷ്യയുക്തിക്കോ ശാസ്ത്രസമ്പ്രദായത്തിനോ ചരിത്രമാത്ര യാഥാർത്ഥ്യവാദത്തിനോ സാധിക്കുമെന്ന് വീമ്പിളക്കുന്നതിൽ കഥയില്ലെന്നു പറയട്ടെ.

യാഥാർത്ഥ്യത്തിന്റെ മഹാസാഗരത്തിൽക്കൂടിയുള്ള സഞ്ചാരമാർഗങ്ങൾ ക്ലേശിച്ചാണെങ്കിലും അടയാളപ്പെടുത്തുവാൻ ആധുനിക മനുഷ്യനു സാധിച്ചിരിക്കുന്നുവെന്നറിയിക്കുന്ന ചൂണ്ടുപലകകളാണ് ശാസ്ത്രത്തിന്റെയും ചരിത്രയാഥാർത്ഥ്യവാദത്തിന്റെയും ജ്ഞാനസമ്പാദന സമ്പ്രദായങ്ങൾ. അല്പനേരത്തേക്കെങ്കിലും ഈ സമ്പ്രദായങ്ങൾ മാറ്റിവയ്ക്കുന്നതു കണ്ണുകെട്ടി ഇരുട്ടുമുറിയിലേക്കു തള്ളുന്നതിനു തുല്യമാണ് പലർക്കും. എന്നാൽ ഈ വിധത്തിലുള്ള നൂതനസമ്പ്രദായങ്ങളുടെ കണ്ണു ശരിക്കും കെട്ടാതെ പൗരസ്ത്യ യാഥാർത്ഥ്യ ദർശനമെന്തെന്നോ, പൗരസ്ത്യമായ ആരാധനയെന്തെന്നോ മനസ്സിലാക്കുവാൻ സാധിക്കുന്നതല്ല. പൗരസ്ത്യമായ ആരാധനയുടെ പൊരുൾ ഗ്രഹിക്കുവാൻ ആധുനിക പഠിതാവിനെ സഹായിക്കുന്ന യാതൊരു ഗ്രന്ഥവുമില്ല. അസ്സമാനി, ബോംസ്റ്റാർക്ക്, ബ്രൈറ്റ്മാൻ, സലാവിൽ, ഡിക്സ്, യുങ്ങ്മാൻ തുടങ്ങിയവർക്ക് പൗരസ്ത്യമായ ആരാധനയുടെ സ്വരൂപമെന്തെന്ന് ഏറെക്കുറെ വിശദമാക്കാൻ കഴിഞ്ഞേക്കും.

എന്നാൽ അവർക്കോ ഈ ലഘുഗ്രന്ഥത്തിനോ പൗരസ്ത്യമായ ആരാധ നയിലേക്ക് അനുവാചകരെ അനുനയിക്കാനാവില്ല. ആരാധകരുടെ സമൂ ഹത്തിൽ ക്രമമായി ബോധപൂർവ്വം ഭക്തിയോടെ പങ്കുകൊള്ളുന്നതിനു സമമായോ പകരമായോ ലഭിക്കാവുന്നതായി യാതൊന്നും തന്നെയില്ല. നിർഭാഗ്യകരമെന്നു പറയട്ടെ, യഥാർത്ഥത്തിൽ ആരാധന അർപ്പിക്കുന്ന സമൂഹങ്ങൾ തുലോം വിരളമാണ്. പടിഞ്ഞാറു മാത്രമല്ല, കിഴക്കും.

പൗരസ്ത്യമായ ആരാധന പഠിക്കുന്നതിനു ചരിത്രമാത്ര യാഥാർത്ഥ്യ വാദത്തിന്റെ ജ്ഞാനസമ്പാദനമാർഗ്ഗം അപര്യാപ്തമാണെന്നു വ്യക്തമാ ക്കാനാണ് ശ്രമിച്ചത്. ഇനിയും ഏതാനും ചരിത്ര വസ്തുതകൾ പരിശോ ധിക്കേണ്ടതുണ്ട്. പൗരസ്ത്യമായ ആരാധനയുടെ സ്വഭാവം വിശദമാക്കു ന്നതിനല്ല, അതിന്റെ പശ്ചാത്തലമെന്തെന്ന് മനസ്സിലാക്കുന്നതിനായാണ്.

ആദിമ യഹൂദരുടെയിടയിൽ പ്രാർത്ഥനയെന്തെന്ന് താരതമ്യേന അറി യപ്പെട്ടിരുന്നില്ല. സോദോമിലെ ജനങ്ങൾക്കുവേണ്ടി അബ്രഹാം ദൈവ ത്തോടപേക്ഷിക്കുന്നതും സ്വന്തം ജനങ്ങൾക്കു വേണ്ടി മോശ പ്രാർത്ഥി ക്കുന്നതും നാം കാണുന്നുണ്ട്. ഇവയെ ദൈവവുമായി അടുത്ത ബന്ധം പുലർത്തിയിരുന്നവർക്ക് മാത്രം സാധിക്കുന്ന വിശിഷ്ടധർമങ്ങളായാണ് ജനങ്ങൾ കണക്കാക്കിപ്പോന്നത്. സാധാരണ ഇസ്രായേലിന് നേരിട്ട് ദൈവ ത്തോടപേക്ഷിക്കുവാൻ കഴിയുന്നതല്ലെന്നായിരുന്നു പൊതുവിശ്വാസം.

പ്രവാസകാലത്താണ് പൊതുവായ അനുഷ്ഠാനമെന്ന നിലയിൽ ആരാ ധന വികസിക്കുന്നത്. ബാബിലോണിയർ ദാനീയേലിനെ അറിഞ്ഞിരുന്നത് പ്രാർത്ഥനാനിരതനായ ഒരു മനുഷ്യനെന്നാണ് (ദാനി. 6:10-16). സ്വപ്ന ങ്ങൾ വ്യാഖ്യാനിക്കാനുള്ള ശക്തി, പ്രാർത്ഥനാജീവിതം മൂലം അദ്ദേഹം നേടിയതാണെന്നാണ് പരക്കെ വിചാരിച്ചുപോന്നത്. പ്രവാസകാലത്ത് ദാവീദിന്റെ സിംഹാസനവും ശലോമോന്റെ ദേവാലയവും വാഗ്ദത്തനാടും നഷ്ടമായിക്കഴിഞ്ഞപ്പോൾ മാത്രമാണ് കൂടുതൽ ആഴമേറിയ ഭക്തി യഹൂ ദർക്കു വളർത്തിയെടുക്കാൻ കഴിഞ്ഞത്. ഉള്ളതു പലതും നഷ്ടപ്പെട്ട സാംസ്കാരിക പശ്ചാത്തലത്തിലാണ് സങ്കീർത്തനങ്ങളധികവും രചിക്ക പ്പെട്ടത്. സഹനത്തിലും ദാരിദ്ര്യത്തിലും കൂടിയല്ലാതെ ഹൃദയപൂർവമായ പ്രാർത്ഥന നിർഗളിക്കുകയില്ലെന്ന് വിചാരിച്ചുപോകയാണ്. ഉദാഹരണ മായി കിഴക്കൻ ജർമ്മനിയിലേക്കു നോക്കുക. സമ്പന്നരാഷ്ട്രങ്ങളുടെ വേദ ശാസ്ത്രം അവരെ സ്പർശിക്കുന്നില്ലെന്ന് അവർ പരാതിപ്പെടുന്നു. സഹ നത്തിൽ നിന്ന് ഉരുത്തിരിഞ്ഞ വേദശാസ്ത്രത്തിനല്ലാതെ അവരുടെ ഹൃദ യത്തെ സ്പർശിക്കുവാൻ സാധിക്കുകയില്ല.

വിദേശീയരുടെ മദ്ധ്യത്തിൽ ന്യൂനപക്ഷമായി താമസിക്കേണ്ടിവന്ന പ്പോൾ, അന്യർ അവരെ പീഡിപ്പിക്കുകയും വെറുക്കുകയും ചെയ്തപ്പോൾ മാത്രമാണ് യഹൂദർ 'സിനഗോഗ് ആരാധനാരൂപങ്ങൾ' വികസിപ്പിച്ചെടു ത്തത്. പാശ്ചാത്യവും പൗരസ്ത്യവുമായ ആരാധനയെ ഒരേവിധത്തിൽ ശക്തമായി സ്വാധീനപ്പെടുത്തിയിരിക്കുന്നത് ഈ ആരാധനാരൂപങ്ങളാണ്.

സഭയിലെ ആരാധനയുടെ ചരിത്രത്തെ ഇന്ന് ചിലർ അപ്പാടെ അവഗ

ണിക്കുന്നു. ആധുനിക മനുഷ്യന്റെ ആവശ്യങ്ങൾ അവന്റെ സ്വന്തം ഭാഷയിൽ പ്രകാശിപ്പിക്കുന്ന പുതിയ ആരാധനാരൂപങ്ങൾ നിർമ്മിക്കാനാണ് ഇന്നത്തെ പ്രവണത. പരമ്പരാഗതമായ ആരാധനയിൽ പലതും പഴഞ്ചനും കാലഹരണപ്പെട്ടതുമാണെന്നുള്ളത് ശരിയാണ്. പല മദ്ധ്യസ്ഥപ്രാർത്ഥനകളും ഈ വിധത്തിലുള്ളതാണ്. എന്നാൽ അതുകൊണ്ട് ഓരോ പുതിയ തലമുറയും കഴിഞ്ഞ തലമുറയെ അവഗണിക്കുമെന്നോ, യഥേഷ്ടം പുതിയ ആരാധനകൾ നിർമ്മിച്ചുകൊണ്ടിരിക്കുമെന്നോ അർത്ഥമാകുന്നില്ല. പുരാതന രൂപങ്ങളിൽക്കൂടി ആരാധന നടത്തിയിരുന്ന പൂർവിക തലമുറകൾ നമ്മോടൊരുമിച്ച് ദിവ്യബലിയിൽ പങ്കെടുക്കുന്നതുകൊണ്ട് അവരെയും അവരുടെ ആരാധനാരൂപങ്ങളേയും നമുക്ക് അപ്പാടെ അവഗണിക്കാൻ സാധ്യമല്ല. പൗരസ്ത്യമായ ആരാധനയിൽ, ആരാധനാശുശ്രൂഷയുടെ യാതൊരു ഘട്ടത്തിലും വിശ്വാസികളായ മരിച്ചവരെ വിസ്മരിക്കുവാൻ അനുവാദമില്ല. ഇതുകൊണ്ടുകൂടിയാണ് ആരാധന സമൂലം പരിഷ്കരിക്കുവാൻ പൗരസ്ത്യസഭകൾ വിസമ്മതം പ്രകടിപ്പിക്കുന്നത്. ആരാധന വർത്തമാനകാലത്തിന്റേതു മാത്രമാണെന്നു വിചാരിച്ചുകൂടാ. സർവസ്ഥലകാലങ്ങളിലുമുള്ള സഭയാണ് ദിവ്യബലിയിൽ ഒരുമിച്ച് ആരാധന നടത്തുന്നത്.

ആരാധനക്രമങ്ങളെക്കുറിച്ച് ചരിത്രപരമായ ഗവേഷണങ്ങൾ നടത്തേണ്ടതുണ്ട്. എന്നാൽ ഇതിന്റെ ഉദ്ദേശ്യം ആദിമസഭയുടെ ആരാധനയെ അതിന്റെ നിസ്സർഗവിശുദ്ധിയിലും തനിമയിലും വീണ്ടെടുക്കുകയെന്നതല്ല; പിന്നെയോ കഴിഞ്ഞ തലമുറകൾക്കും ഇന്നുള്ളവർക്കും ഒരേ വിധത്തിൽ ഹൃദ്യമായ ആരാധന കണ്ടുപിടിക്കുകയെന്നതാണ്. യഥാർത്ഥമായ ആരാധന വീണ്ടെടുക്കണമെങ്കിൽ ചരിത്രമാത്ര യാഥാർത്ഥ്യവാദത്തിന്റെ ജ്ഞാനസമ്പാദനസമ്പ്രദായത്തിന്റെ ഉരുക്കുമുഷ്ടിയിൽ നിന്ന് രക്ഷ നേടിയേ മതിയാവൂ.

എല്ലാ ചരിത്രകാലത്തെയും തുല്യപ്രാധാന്യമുള്ളതായി കണക്കാക്കുന്ന ചരിത്രമാത്രയാഥാർത്ഥ്യവാദം താരതമ്യേന നൂതനമായ ദർശനമാകുന്നു. ചരിത്രത്തെ അത് ഏകരൂപവും ഏകമാനവുമാക്കിയിരിക്കുന്നു. പ്രാചീനകാലങ്ങളെക്കുറിച്ചുള്ള നമ്മുടെ ജ്ഞാനം ദൃഢതരമാക്കാൻ അതൊട്ടൊക്കെ സഹായിക്കുന്നുണ്ട്. എങ്കിലും അതിന്റെ മേഖല ഉപരിപ്ലവവും സങ്കുചിതവുമാകുന്നു. ശാസ്ത്രീയമായ ചരിത്രലേഖനത്തിനു സമർത്ഥിക്കുവാൻ സാധിക്കുന്നത് മാത്രമേ നമ്മുടെ വർഗ്ഗസ്മരണയിൽ ഉൾപ്പെടുകയുള്ളെന്ന് നാം ശഠിച്ചാൽ നമ്മുടെ സ്മരണ തുലോം ദരിദ്രമായിത്തീരുമെന്നു തീർച്ച. കഴിഞ്ഞതെല്ലാം ചരിത്രപരമായി സമർത്ഥിക്കാനാവുന്നതല്ല. ഇന്നത്തെ ചരിത്രപരമായ ജ്ഞാനസമ്പാദന മാർഗത്തിന് സമർത്ഥിക്കാനാവാത്തതായ പല അനുഭവങ്ങളും നമ്മുടെ പൂർവികർക്ക് അനുഭവപ്പെട്ടിട്ടുണ്ട്. അങ്ങനെയുള്ള അനുഭവങ്ങൾ കൂടിയാണ് ഇന്നു നമ്മെ നാമാക്കിയിരിക്കുന്നത്. അത്തരം അനുഭവങ്ങളിൽ സർവശ്രേഷ്ഠമായത് നമ്മുടെ രക്ഷകന്റെ തിരുവവതാരമാകുന്നു. അതിനെ സുഗ്രഹമാംവിധം സമർത്ഥിക്കാൻ യാതൊരുവിധത്തിലുമുള്ള ചരിത്രലേഖനത്തിനും സാധ്യമല്ല. എല്ലാ

വിശദാംശങ്ങളും വിവരിക്കാനാവുന്ന ഒരു ചരിത്രസംഭവമായി അതിനെ സങ്കുചിതമാക്കുന്നതിന് ചരിത്രമാത്ര യാഥാർത്ഥ്യവാദത്തിന് കഴിയുന്ന തല്ല. ആ മഹൽ സംഭവത്തെക്കുറിച്ചു സഭയ്ക്കുള്ള സ്മരണയെ പ്രദീപ്തമാക്കാൻ ചരിത്രയാഥാർത്ഥ്യവാദത്തിന് കഴിഞ്ഞേക്കും. പക്ഷേ, സഭയ്ക്കുള്ള സ്മരണയുടെ സ്ഥാനം ഏറ്റെടുക്കാൻ ചരിത്രമാത്ര യാഥാർത്ഥ്യവാദത്തിനു യാതൊരുവിധത്തിലും കഴിയുന്നതല്ല.

ചരിത്രയാഥാർത്ഥ്യവാദത്തിന്റെ മുഷ്ടിയിൽനിന്നു മോചനം നേടാതെ യഥാർത്ഥ ആരാധനയെ വീണ്ടെടുക്കാനാവില്ല. നൈസർഗികമായ ആരാധനയെ മനസ്സിലാക്കണമെങ്കിൽ ഒട്ടാക്കെ അവ്യക്തവും കേവലം ആശയങ്ങളിലൊതുക്കി നിർത്താനാവാത്തതുമാണ് ചരിത്രമെന്ന ബോദ്ധ്യത്തോടെ അതിനെ അനുസ്മരിക്കുന്നതിനും വീണ്ടും ജീവിക്കുന്നതിനും നമുക്ക് കഴിയണം. ദിവ്യബലി ഇതിന് നമ്മെ സഹായിക്കുന്നു. നിർണ്ണായകമായ ആ ദിവ്യ ചരിത്രസംഭവത്തെ സഭ രചനാത്മകവും വിമോചകവും ആത്മരൂപാന്തര സമർത്ഥവുമായ വിധത്തിൽ ദിവ്യബലിയിൽ വീണ്ടും അനുഭവിക്കുന്നു. ഇത് യഥാർത്ഥമായ ആരാധന നൽകുന്ന സ്വാതന്ത്ര്യ പ്രഹർഷത്തിന്റെ അംശമാണ്.





**പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാബാവായോടൊപ്പം**

# 4

# അരൂപിയും മണവാട്ടിയും പറയുന്നു വരികയെന്ന്

## (പൗരസ്ത്യാരാധനക്രമത്തിന്റെ ചില പൊതു സ്വഭാവങ്ങൾ)

പാശ്ചാത്യവും പൗരസ്ത്യവുമായ ആരാധനകൾ തമ്മിൽ വ്യത്യാസമുണ്ട്. എന്നാൽ ഇവ തമ്മിലുള്ള അന്തരം വേണ്ടത്ര വ്യക്തമല്ല. മർമ്മപ്രധാനമായ ഏതാനും വ്യത്യാസങ്ങൾ മാത്രം ചർച്ച ചെയ്യാമെന്ന് വിചാരിക്കുന്നു.

### 1. പൗരസ്ത്യസഭകൾ ആരാധന മാതൃഭാഷയിലാക്കുന്നു

ഓർത്തഡോക്സ് സഭകൾ പൊതുവായി ആരാധന മാതൃഭാഷയിൽ നടത്തുന്നതിനെ പ്രോത്സാഹിപ്പിക്കുന്നു. ഫാദർ എസ്. സലാവിൽ[1] കിഴക്കും പടിഞ്ഞാറും തമ്മിലുള്ള മഹാവ്യത്യാസങ്ങളിലൊന്നായി ഇതിനെ കണക്കാക്കുന്നു. പടിഞ്ഞാറ് ഡാൽമേഷ്യയിലെ ഗ്ലാഗോലിറ്റിയ്ക്ക് സഭാസമൂഹങ്ങളിലും റോമൻ കുർബാന ഗ്രീക്കുഭാഷയിൽ നടത്തിപ്പോന്ന സിസിലിയിലെ ഏതാനും ഇടവകകളിലുമൊഴിച്ച് മറ്റെല്ലായിടത്തും രണ്ടാം വത്തിക്കാൻ കൗൺസിൽ വരെ സുദീർഘമായ കാലത്തേക്ക് കത്തോലിക്കാസഭയുടെ ആരാധനഭാഷ ലത്തീൻ മാത്രമായിരുന്നു. പൗരസ്ത്യസഭകളിലാകട്ടെ, വേദപുസ്തകവും കുർബാനക്രമവും ബഹുജനങ്ങളുടെ ഭാഷയിലേക്ക് വിവർത്തനം ചെയ്യപ്പെടണമെന്നത് ഏതാണ്ടൊരു പ്രമാണമെന്ന നിലയിൽ അംഗീകരിക്കപ്പെട്ടുപോന്നിരുന്നു. പൗരസ്ത്യസഭകൾ ഏതെല്ലാം ഭാഷകളാണ് ആരാധനയ്ക്കുപയോഗിച്ചു പോന്നിട്ടുള്ളതെന്നു നോക്കാം.

വി. ജോൺ ക്രിസോസ്റ്റം, വി. ബേസിൽ എന്നിവരുടെ ബൈസാന്റിയൻ ആരാധനാക്രമങ്ങൾ പ്രീ സാൻക്റ്റിഫൈഡ്[2] എന്ന ക്രമവും ഇന്ന് വിവിധ രാജ്യങ്ങളിൽ താഴെക്കൊടുക്കുന്ന ഭാഷകളിൽ നടത്തപ്പെടുന്നു.

1. ഗ്രീക്കുഭാഷ: ഗ്രീസ്, കോൺസ്റ്റാന്റിനോപ്പിൾ (തുർക്കി), സിറിയ, ലബാനോൻ എന്നിവിടങ്ങളിലും യൂറോപ്പ്, അമേരിക്ക തുടങ്ങിയ വിവിധ രാജ്യങ്ങളിൽ ഗ്രീക്കുകാർ നിവസിക്കുന്ന സ്ഥലങ്ങളിലും.

2. പ്രാചീന സ്ളാവോണിക്ക് ഭാഷ: റഷ്യ, അൽബേനിയ, ബൾഗേറിയ, യുഗോസ്ളാവിയ എന്നിവിടങ്ങളിലും വിവിധ രാജ്യങ്ങളിൽ സ്ലാവോണിക്ക് രാജ്യക്കാർ നിവസിക്കുന്ന സ്ഥലങ്ങളിലും.

3. റുമേനിയൻ ഭാഷ: റുമേനിയായിലും വിവിധ രാജ്യങ്ങളിൽ റുമേനിയർ പാർക്കുന്ന ഇടങ്ങളിലും.

4. ജോർജിയൻ ഭാഷ: ജോർജിയൻ സോവ്യറ്റു റിപ്പബ്ലിക്കിലും ജോർജിയൻ ഭാഷ സംസാരിക്കുന്നവർ വിവിധ രാജ്യങ്ങളിൽ നിവസിക്കുന്ന ഇടങ്ങളിലും.

5. അറബിഭാഷ: മദ്ധ്യപൗരസ്ത്യദേശങ്ങളിലും അന്യരാജ്യങ്ങളിൽ മദ്ധ്യ പൗരസ്ത്യർ അധിവസിക്കുന്ന സ്ഥലങ്ങളിലും.

6. ഹങ്കേറിയൻ, ജാപ്പനീസ്, കൊറിയൻ, ലുഗാണ്ടാ, ചൈനീസ് (?) എസ്റ്റോനിയൻ, ഫിന്നിഷ് എന്നീ ഭാഷകൾ: അതതു ഭാഷ സംസാരിക്കു ന്നവർ താമസിക്കുന്ന സ്ഥലങ്ങളിലും.

7. ഫ്രഞ്ച്, ഇംഗ്ലീഷ്, ജർമ്മൻ എന്നീ ഭാഷകൾ: അതതു ഭാഷ സംസാ രിക്കുന്ന സ്ഥലങ്ങളിലും.

8. സ്പാനീഷ് ഭാഷ: സ്പെയിനിലും ലാറ്റിൻ അമേരിക്കയിലും ഉപ യോഗിക്കപ്പെടുന്നു.

ഈ ശതകത്തിന്റെ ആരംഭത്തിൽ ലാറ്റിഷ്, ടാർട്ടാർ, എസ്കിമോ എന്നീ ഭാഷകളിലും വടക്കുകിഴക്കൻ റഷ്യയിലെ ഭാഷകളിലും ബൈസാന്റിയൻ ആരാധനാക്രമത്തിന്റെ വിവർത്തനങ്ങളാണ് ഉപയോഗിച്ചുവന്നത്. എന്നാൽ ഈ ഭാഷകളുപയോഗിക്കുന്ന സഭകളെപ്പറ്റിയുള്ള വിവരം ശേഖരിക്കുന്നത് ആധുനിക പരിതഃസ്ഥിതിയിൽ വിഷമകരമായിത്തീർന്നിരിക്കുന്നു.

ബൈസാന്റിയനല്ലാത്ത പൗരസ്ത്യ ആരാധനാക്രമങ്ങൾ പ്രധാനമായും താഴെപ്പറയുന്ന ഭാഷകളിലാണ്.

1. സിറിയക്ക് ഭാഷ: സിറിയായിലും ഇന്ത്യയിലും വിവിധ രാജ്യങ്ങളിൽ സുറിയാനി സംസാരിക്കുന്നവർ പാർക്കുന്ന ഇടങ്ങളിലും.

2. അറബിഭാഷ: മദ്ധ്യപൗരസ്ത്യ രാജ്യങ്ങളിലും അവിടത്തുകാർ പാർക്കുന്ന ഇടങ്ങളിലും.

3. കോപ്റ്റിക്ക് ഭാഷ: ഈജിപ്തിലും.

4. ഗേസ് ആംഹാരിക്ക്: എത്യോപ്യയിലും.

5. മലയാളം: ഇന്ത്യയിലും.

6. അർമ്മീനിയൻ ഭാഷ: അർമ്മീനിയായിലും അർമ്മീനിയൻ ഭാഷ സംസാരിക്കുന്നവർ പാർക്കുന്ന ഇടങ്ങളിലും.

7. ഇംഗ്ലീഷ്: ഇന്ത്യയിലും എത്യോപ്യൻ സഭയുടെയും സുറിയാനിസഭ യുടെയും പാശ്ചാത്യ ഇടവകകളിലും.

ബഹുജനഭാഷ ഉപയോഗിക്കുകയെന്നത് പൊതുവേ ഒരു പ്രമാണമായി അംഗീകരിക്കപ്പെട്ടിട്ടുണ്ടെങ്കിലും അനുഭവത്തിൽ വൈദികർക്കും അത്മാ യക്കാർക്കും വൈകാരികമായ പ്രതിപത്തി പുരാതന ആരാധനാഭാഷക ളോടു തന്നെയാണ്. ആധുനിക വിദ്യാഭ്യാസം പ്രചാരത്തിലായതോടു കൂടി നാട്ടുഭാഷയിലുള്ള ആരാധനയ്ക്കും കൂടുതൽ പ്രചാരം സിദ്ധിച്ചുതുടങ്ങി. സാക്ഷരതത്വത്തിൽ മുന്നിട്ടുനിൽക്കുന്ന മലങ്കര ഓർത്തഡോക്സ് സഭ ഇന്ന് ആരാധനയ്ക്ക് മിക്കവാറുമുപയോഗിക്കുന്നത് ആധുനിക ഭാരതീയ ഭാഷ കളിലൊന്നായ മലയാളമാണ്.

യൂറോപ്പിലും അമേരിക്കയിലുമുള്ള ഓർത്തഡോക്സ് സഭകൾ ആധു നിക യൂറോപ്യൻ ഭാഷകളിലോ ഇംഗ്ലീഷിലോ ആരാധന നടത്തുന്നതിന്

നിർബന്ധിക്കപ്പെടാറുണ്ട്. പാരമ്പര്യ പ്രിയത്വം ഈ പ്രേരണയെ ചെറുത്തുനിൽക്കാൻ ഒട്ടൊക്കെ ശ്രമിക്കാറുണ്ടെങ്കിലും മിക്കപ്പോഴും സഭ ഇതിന് വഴങ്ങിക്കൊടുക്കുന്നതായി കാണാം. ഓക്സ്ഫോർഡ് പോലെയുള്ള സർവകലാശാലാ കേന്ദ്രങ്ങൾ മാതൃഭാഷയിലുള്ള ആരാധനാക്രമത്തെ സർവാത്മനാ സ്വാഗതം ചെയ്യുന്ന ഭക്തസമൂഹങ്ങളെ സംഭാവന ചെയ്തേക്കാം.

ആദിമ യറുശലേം സഭ അറമായിക്ക് ഭാഷയോ അല്ലെങ്കിൽ സൈറോ – കാൽഡിയൻ ഭാഷയോ ആരാധനാഭാഷയായി ഉപയോഗിച്ചിരുന്നിരിക്കണം. ഇതായിരുന്നു നമ്മുടെ രക്ഷകന്റെയും അപ്പോസ്തലന്മാരുടെയും ഭാഷ. ഈ അർത്ഥത്തിൽ ആദ്യത്തെ ആരാധനാഭാഷ സുറിയാനിയായിരുന്നുവെന്ന് പറയാവുന്നതാണ്. എന്നാൽ ആദിമ ശതകത്തിന്റെ മദ്ധ്യത്തിൽ തന്നെ അന്ത്യോക്യയിൽ ഗ്രീക്കു ഭാഷയിൽ ആരാധന നടത്തപ്പെടുന്നതായി നാം കാണുന്നു. ഇത് യവനരുടേതായ ശുദ്ധ ഗ്രീക്ക് ഭാഷയായിരുന്നില്ല; റോമാ സാമ്രാജ്യത്തിലെ പൊതുഭാഷയായി പ്രചരിച്ചു വളർന്നു രൂപാന്തരം പ്രാപിച്ച ഗ്രീക്കു ഭാഷയായിരുന്നു. സ്വന്തമായ ക്ലാസിക്കൽ രൂപവും സാഹിത്യസമ്പത്തും ഒട്ടേറെ നഷ്ടപ്പെട്ടിരുന്നെങ്കിലും ലത്തീന്റെ നിയതത്വവും സെമിറ്റിക് ശൈലികളും, വേണ്ടത്ര വഴക്കവും ഈ ഭാഷയ്ക്കു ലഭിച്ചിരുന്നു. ഭൂമിയുടെ മനുഷ്യാധിവാസമുള്ള അറ്റംവരെയും സഭയുടെ ആരാധനയും സുവിശേഷവും പ്രചരിക്കുവാൻ ദൈവം തെരഞ്ഞെടുത്ത മാധ്യമം ഈ ഗ്രീക്കു ഭാഷയായിരുന്നു.

എന്നാൽ യവനവൽക്കരണത്തെ ശക്തമായി ചെറുത്തുകൊണ്ടിരുന്ന പാലസ്റ്റൈനിലും ഗ്രീക്കോ റോമൻ സാമ്രാജ്യത്തിനപ്പുറത്തു കിടക്കുന്ന പേർഷ്യ തുടങ്ങിയ മഹാരാജ്യങ്ങളിലും സുറിയാനിയുടെ പ്രാധാന്യം നിലനിന്നുപോന്നു. തൽഫലമായി രണ്ടാം ശതകമായപ്പോഴേക്കും സുറിയാനിഭാഷയിൽ ആരാധന നടത്തുന്ന ക്രൈസ്തവസഭകൾ മെഡിറ്ററേനിയൻ മുതൽ പേർഷ്യൻ ഗൾഫ് വരെയുള്ള വിസ്തൃത മേഖലയിൽ വ്യാപിച്ചു കഴിഞ്ഞു. എന്നാൽ കുറഞ്ഞതു റോമാസാമ്രാജ്യത്തിലെങ്കിലും പ്രത്യേകിച്ച് അന്ത്യോക്യാ, അലക്സാണ്ട്രിയ, ആതൻസ്, റോം എന്നീ നഗരങ്ങളിലും ആദ്യംമുതൽക്കേ മുഖ്യമായ ആരാധനാഭാഷ ഗ്രീക്കായിരുന്നു. നമുക്കുള്ള ഏറ്റവും പ്രാചീനമായ ആരാധനാമാതൃകകൾ ഗ്രീക്കുഭാഷയിലാണ്, സുറിയാനിയിലല്ല കാണാൻ കഴിയുന്നത്. പുരാതന സുറിയാനി ആരാധനകൾ യറുശലേം സഭയുടെ ആരാധനയിൽ നിന്നും പ്രചോദനം കൈക്കൊണ്ടവയാണെങ്കിലും നമ്മുടെ നാഥനും അപ്പോസ്തലന്മാരും സംസാരിച്ചുപോന്ന അറമായിക്ക് ഭാഷയിൽ നിന്ന് ഉളവായതാണെന്ന് തോന്നുന്നില്ല. പെഷിറ്റോ സുറിയാനിയിലുള്ള പുതിയനിയമമെന്ന പോലെ അവയും ഗ്രീക്കു ഭാഷയിൽ നിന്നുള്ള വിവർത്തനമാണെന്നു വേണം അനുമാനിക്കുവാൻ.

അർമീനിയയിലേക്ക് ആദ്യമെത്തിയ സുവിശേഷകർ സിറിയയിൽ നിന്നുമാണു വന്നത്. അവരാണു പൊതുപ്രാർത്ഥനയ്ക്കുള്ള ഭാഷയായി സുറിയാനിഭാഷ നടപ്പാക്കിയത്. പെട്ടെന്ന് രണ്ടാം ശതകത്തിന്റെ ഉത്തരാർദ്ധത്തിൽ 'ഉദ്ദീപകനായ വി. ഗ്രിഗോറിയോസ്സി'ന്റെ ശ്രമം മൂലം സുറി

യാനിയുടെ സ്ഥാനത്ത് അർമീനിയൻ ഭാഷ ഉപയോഗിക്കാനിട വന്നു. അഞ്ചാം ശതകത്തിന്റെ ആരംഭത്തിൽ വി. മെസ്രോബു അർമീനിയൻ ഭാഷയ്ക്ക് അക്ഷരമാല നൽകിയതോടെ അർമ്മീനിയൻ ഭാഷയുടെ നില എക്കാലത്തേക്കുമുറച്ചു.

ജോർജിയായിൽ ആദ്യം ആരാധനാഭാഷ ഗ്രീക്കായിരുന്നു. കോൺസ്റ്റാന്റിനോപ്പിളിൽ നിന്നു ചെന്ന മിഷനറിമാരാണു ഗ്രീക്കു ഭാഷ അവിടെ നടപ്പാക്കിയത്. ജോർജിയൻ ഭാഷ സമ്പുഷ്ടമായപ്പോൾ ഗ്രീക്കിന്റെ സ്ഥാനം അതേറ്റെടുത്തു. വി. മെസ്രോബ് ഏർപ്പെടുത്തിയ അക്ഷരമാല ജോർജിയൻ ഭാഷയുടെ വികാസത്തിൽ ഒട്ടധികം സഹായിച്ചു. സ്ലാവിയരുടെ അപ്പോസ്തലരായ സിറിലും മെത്തോഡിയസും സ്ലാവിക്കു രാഷ്ട്രങ്ങൾക്കു വേണ്ടി പുതിയ അക്ഷരമാല മാത്രമല്ല ഭാഷ തന്നെ സൃഷ്ടിക്കുകയുണ്ടായി. റഷ്യൻ ഓർത്തഡോക്സ് സഭ ഇക്കഴിഞ്ഞ നൂറ്റാണ്ടിൽ നടത്തിയ സുവിശേഷദൗത്യപ്രയത്നങ്ങൾക്കിടയിൽ റഷ്യൻ ആരാധനാക്രമത്തെ ജാപ്പനീസ് (1985), ചൈനീസ് (1894) ഭാഷകളിലേക്കു മാത്രമല്ല ഫിന്നിഷ് ഭാഷയിലേക്കും വിവർത്തനം ചെയ്യുകയുണ്ടായി.

കഴിഞ്ഞ ശതകത്തിൽ ഗ്രീക്കുസഭ ബൾഗേറിയയിലും റുമേനിയയിലും ഗ്രീക്കുഭാഷ നടപ്പാക്കുന്നതിനു ശ്രമിക്കുകയുണ്ടായി. എന്നാൽ ആ ശ്രമം വേണ്ടത്ര വിജയിച്ചില്ല. മദ്ധ്യപൗരസ്ത്യ ദേശങ്ങളിൽ പൊതുവേ അറബി ഭാഷയും അമേരിക്കൻ ഗ്രീക്കു സഭകളിൽ ഇംഗ്ലീഷ് ഭാഷയും ഉപയോഗിച്ചു തുടങ്ങിയിരിക്കുന്നു. ലുഗാണ്ടാ ഭാഷയിലാണ് ഉഗാണ്ടായിലുള്ള ആഫ്രിക്കൻ ഗ്രീക്ക് ഓർത്തഡോക്സ് സഭ ആരാധന നടത്തുന്നത്. ഓർത്തഡോക്സ് സഭകൾ എവിടെയെല്ലാം സുവിശേഷപ്രചരണത്തിനു കൂടുതൽ പ്രാധാന്യം കല്പിച്ചിരിക്കുന്നുവോ അവിടെയെല്ലാം ആരാധന മാതൃഭാഷയിലാക്കുന്നതിനുള്ള സർവ പ്രോത്സാഹനവും നൽകിവരുന്നു. പാരമ്പര്യത്തെ അതേപടി സ്വീകരിക്കുകയും ആദരിക്കുകയും ചെയ്യുന്ന എത്യോപ്യൻ ഓർത്തഡോക്സ് സഭ പോലും ന്യൂയോർക്ക്, ജമേക്കാ, വെസ്റ്റിൻഡീസ് എന്നിവിടങ്ങളിലെ മിഷനറി ഇടവകകളിലെ ആരാധന ഇംഗ്ലീഷ് ഭാഷയിലാണു നടത്തിവരുന്നത്.

### 2. സമൂഹമെന്ന നിലയിലുള്ള പങ്കെടുക്കൽ

ആരാധനയിൽ സമസ്ത വിശ്വാസികളും പങ്കെടുക്കുകയെന്നത് എല്ലാ പ്രദേശങ്ങളിലുമുള്ള ആദിമസഭയുടെ സവിശേഷതകളിലൊന്നായിരുന്നു. പൗരസ്ത്യമായ ആരാധനയിൽ ഇതു വ്യാപകമായ തോതിൽ നിലനിന്നുപോന്നു. കുറഞ്ഞതു ബൈസന്റിയൻ പാരമ്പര്യമെങ്കിലും ഇപ്പോഴും ഈ സ്വഭാവ വിശേഷത്തെ പരിരക്ഷിച്ചുപോരുന്നു.

ഇതിന്റെ ഏറ്റവും പ്രാചീനമായ തെളിവുകൾ ലഭിക്കുന്നതു യറുശലേമിലെ സിറിൽ[3] (കൂറിലോസ്) ക്രി. വ. 348 -ൽ രചിച്ച 'കാറ്റക്കസേസി'ൽ നിന്നും 'എഗേറിയായുടെ തീർത്ഥാടന'ത്തിൽ (c 395) നിന്നുമാണ്. ഇവരുടെ വിവരണങ്ങൾ സൂചിപ്പിക്കുന്നത് അത്മായക്കാർ അപ്പോഴപ്പോൾ ആരാധനയിൽ പ്രതിവചനങ്ങൾ ഉച്ചരിച്ചു വന്നിരുന്നുവെന്നു മാത്രമല്ല,

ആരാധനയിൽ അത്മായക്കാരുടെ സ്വന്ത വാക്കുകളിലുള്ള പ്രാർത്ഥനയും ഉപയോഗിച്ചു വന്നിരുന്നുവെന്നാണ്.

ജ്ഞാനസ്നാനാർത്ഥികളോടു സ്ത്രീകൾ സ്ത്രീകളോടു കൂടെയും പുരുഷന്മാർ പുരുഷന്മാരുടെ കൂടെയും സബഹുമാനം പള്ളിക്കകത്ത് പ്രവേശിക്കണമെന്ന് ഉദ്ബോധിപ്പിച്ച ശേഷം വി. സിറിൽ തുടരുന്നു: 'നിങ്ങൾക്ക് പരസ്പരം അടുത്തിരിക്കുന്നതിന് സൗകര്യം ലഭിക്കുന്നുണ്ടെങ്കിലും വികാരങ്ങളെ അടക്കിനിർത്തുവാൻ ശ്രദ്ധിക്കുവിൻ, ഇരിക്കുമ്പോൾ പുരുഷന്മാരുടെ കൈയിൽ വായിക്കാൻ ഒരു ആരാധനാപുസ്തകം ഉണ്ടായിരിക്കട്ടെ. ഒരുവൻ വായിക്കുമ്പോൾ അപരൻ ശ്രദ്ധിക്കട്ടെ. പുസ്തകം കൈയിലില്ലെങ്കിൽ ഒരുവൻ പ്രാർത്ഥിക്കട്ടെ. അപരൻ ഗുണപ്രദമായ എന്തെങ്കിലും കാര്യങ്ങൾ പറയട്ടെ.'

വി. സിറിൽ ആരാധകസംഘത്തിന്റെ പ്രതിവാക്യങ്ങളായി പ്രത്യേകം എടുത്തു പറയുന്നത്:

'നാം നമ്മുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവത്തിങ്കലേക്ക് ഉയർത്തുന്നു' ('ഹൃദയം ദൈവോന്മുഖമാക്കണമെന്ന' ആഹ്വാനത്തിന്റെ പ്രതിവചനം) 'അതു യുക്തവും ന്യായവുമാകുന്നു' ('ദൈവത്തെ നമുക്കു സ്തോത്രം ചെയ്യാ'മെന്ന വാക്യത്തിന്റെ പ്രതിവാക്യം), 'ആമ്മിനോടു കൂടിയ കർത്തൃപ്രാർത്ഥന', 'വിശുദ്ധിയുള്ളവൻ ഏകനാകുന്നു, നാഥനായ യേശുക്രിസ്തു ഏകനാകുന്നു' (വിശുദ്ധമായത് വിശുദ്ധിയുള്ളവർക്കു മാത്രം നൽകപ്പെടുന്നു എന്നതിന്റെ പ്രതിവാക്യം) എന്നിവയാകുന്നു. ആരാധനയുടെ ആമുഖവും 'സാൻക്ടസും[4] വിശുദ്ധ സിറിൽ എടുത്തുപറയുന്നു. എന്നാൽ ഇവിടെ 'നാം' എന്നത് ആർക്കുവേണ്ടിയാണു നിൽക്കുന്നതെന്നു വ്യക്തമല്ല. ദിവ്യബലി അർപ്പിക്കുന്ന പുരോഹിതനോ ഭക്തജനങ്ങളോ അതോ രണ്ടുകൂട്ടരും കൂടിയോ? താഴെക്കൊടുക്കുന്ന ആരാധനയിൽ ആരാധകസംഘം മുഴുവൻ പങ്കുചേരുന്നതായി വേണം വിചാരിക്കുവാൻ.

'സ്വർഗ്ഗവും ഭൂമിയും സമുദ്രവും സൂര്യചന്ദ്രന്മാരും നക്ഷത്രസമൂഹങ്ങളും സർവസൃഷ്ടിയും യുക്തിപരവും യുക്തിരഹിതവും ദൃശ്യവും അദൃശ്യമായവയും മാലാഖമാരും പ്രധാന മാലാഖമാരും രീശൻവോസന്മാരും, ശൂൽത്തോനന്മാരും, ഹൈലന്മാരും അനേകം മുഖങ്ങളുള്ള ക്രൂബേന്മാരും എന്നോടൊത്തു കർത്താവിനെ മഹത്വപ്പെടുത്തുക എന്ന ദാവീദിന്റെ പ്രാർത്ഥനയെ ഫലത്തിൽ ഏറ്റുചൊല്ലുന്നതായി നാം പറയുന്നു. ഇരുചിറകുകൾ കൊണ്ടു മുഖവും ഇരുചിറകുകൾ കൊണ്ടു കാലുകളും മറയ്ക്കുന്നവരും ഇരുചിറകുകൾ വീശി പറക്കുന്നവരും സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ പരിശുദ്ധൻ എന്നിങ്ങനെ അട്ടഹസിച്ചുകൊണ്ടു ദൈവസിംഹാസനത്തെ വലം വയ്ക്കുന്നവരുമായി യശയ്യാ ദീർഘദർശി പരിശുദ്ധാത്മാവിൽക്കൂടി ദർശിച്ച സ്രോപ്പേന്മാരെയും നാം പരാമർശിക്കുന്നു. ഇക്കാരണത്താൽ സ്രോപ്പേന്മാരാൽ നൽകപ്പെട്ട ദൈവത്തെക്കുറിച്ചുള്ള തുറന്ന പ്രഖ്യാപനം സ്വർഗലോകത്തിലെ വൃന്ദങ്ങളോടൊപ്പം സ്തുതിഗീതങ്ങൾ ആലപിക്കുമ്പോൾ നാമും നമുക്കനുയോജ്യമായവിധത്തിൽ ആവർത്തിക്കുന്നു.'

ബൈസാന്റിയൻ പാരമ്പര്യത്തിൽ ആരാധകസംഘത്തിന്റെ സ്ഥാനം ഗായകസംഘം ഏറ്റെടുക്കുന്നുവെന്നതു ഖേദകരമാണ്, ബ്രൈറ്റ്മാൻ പ്രസാധനം ചെയ്ത ഒമ്പതാം ശതകത്തിലെ (വി. ബേസിലും വി. ക്രിസോസ്റ്റോമും) ആരാധനാക്രമത്തിൽ ഗായകസംഘം ആലപിക്കുന്നതായി ഒരു വാക്യം പോലും എടുത്തുകാട്ടാനില്ല. എന്നാൽ ബ്രൈറ്റ്മാൻ പ്രസിദ്ധപ്പെടുത്തിയതും ഇന്ന് ഗ്രീക്ക് ഓർത്തഡോക്സ് സഭ ഉപയോഗിക്കുന്നവിധമുള്ളതുമായ വി. ക്രിസോസ്റ്റോമിന്റെ ആരാധനാക്രമത്തിൽ O Laos[5] എന്ന പദത്തിനു പകരം മിക്കവാറും എല്ലായിടത്തും Ochoros[6] എന്ന വാക്കാണ് ഉപയോഗത്തിലിരിക്കുന്നത്. 'ആമ്മീൻ' തന്നെ ഗായകസംഘവും ശെമ്മാശ്ശനുമാണു പറയുന്നത്. ആരാധകസംഘത്തിനു നീക്കിവച്ചിരിക്കുന്നത് വിശ്വാസപ്രമാണവും രക്ഷകൻ പഠിപ്പിച്ച പ്രാർത്ഥനയുമാകുന്നു. ഈ പാഠപ്രകാരം ആരാധനാക്രമത്തിൽ ജനങ്ങൾ ആകെക്കൂടി ആമ്മീൻ പറയുന്നത് ഈ രണ്ടു പ്രാർത്ഥനകളുടെയും അവസാനമാണ് (വി. അൽബാൻ വി. സർജിയസ് 'ഫെലോഷിപ്പ്' പ്രസിദ്ധപ്പെടുത്തിയ ആധുനിക സ്ലാവോണിക് ആരാധനാക്രമത്തിലെ നിലയും ഇതു തന്നെ). ഇവിടെ എന്തോ തകരാറു ഭവിച്ചിട്ടുണ്ടെന്ന് പ്രത്യക്ഷമാണ്. എന്തെന്നാൽ ഈ പതിവിനെ ന്യായീകരിക്കുവാൻ നൽകുന്ന വേദശാസ്ത്രപരമായ ന്യായം മുടന്തനാണ്. പതിനെട്ടാം ശതകത്തിൽ പാശ്ചാത്യലോകത്ത് ഉച്ചകോടിയെ പ്രാപിച്ച സംഘഗാനത്തിന്റെ ഗണ്യമായ വികാസം, ഗ്രീക്കു സ്ലാവോണിക്ക് സഭകളെ സ്വാധീനിച്ചുകാണാമെന്ന ഏക സമാധാനമേ ഇതിനു നൽകാനുള്ളൂ. ഒന്നുണ്ട്, ഓർത്തഡോക്സ് ആരാധകസമൂഹം നിശ്ശബ്ദമായി ആരാധനയിൽ പങ്കുകൊള്ളുമ്പോഴും യഥാർത്ഥവും ആന്തരികവുമായ ദൈവിക സംയോഗം ഒരു പരിധി വരെ അനുഭവിക്കുന്നു. എന്നാൽ ദിവ്യബലിയിൽ ആരാധകർക്കുള്ള സമ്പൂർണ്ണ പങ്കാളിത്തം പുനഃസ്ഥാപിക്കപ്പെടാതിരിക്കാൻ ഇതിനെ ഒരു ന്യായമായി ഉന്നയിച്ചുകൂടാ.

ദിവ്യബലിയിൽ ആരാധകർക്കുള്ള സമ്പൂർണ്ണ പങ്കാളിത്തം വിശദമാക്കാൻ പൗരസ്ത്യാരാധനാക്രമ ശേഖരത്തിൽ നിന്ന് ഒരുദാഹരണമെടുക്കാം. മറ്റേതൊരു ആരാധനക്രമത്തേക്കാളും യറുശലേം പാരമ്പര്യത്തോടു കൂടുതൽ ബന്ധപ്പെട്ടിട്ടുള്ള വി. യാക്കോബിന്റെ തക്സായിൽ ജനങ്ങളെ ആരാധനയിൽ സംബന്ധിപ്പിക്കുന്നതിനു വേണ്ടത്ര സൗകര്യങ്ങൾ നൽകിയിരിക്കുന്നു. പൊതുവായ ആരാധനയ്ക്കുള്ള ഇംഗ്ലീഷ് തക്സാ ശരാശരി മുപ്പത്തിരണ്ടു വരികളുള്ള മുപ്പത്തിയഞ്ചു പുറത്തോളം വരുന്നു. ഇതിൽ ജനങ്ങൾ ഉച്ചരിക്കേണ്ട വാക്യങ്ങളായി ഇരുനൂറ്റിത്തൊണ്ണൂറ്റിയേഴു വരികൾ കാണാം. ഇത് ആകെയുള്ളതിന്റെ ഇരുപത്തിയാറ് ശതമാനത്തിൽ കൂടുതലുണ്ട്. ഇതിൽ ശെമ്മാശൻ ചൊല്ലേണ്ടതായ വിശ്വാസപ്രമാണമോ പൊതുശുശ്രൂഷയ്ക്കു മുമ്പും പിമ്പും ജനങ്ങൾ ആലപിക്കേണ്ടതായ കീർത്തനങ്ങളോ ഉൾപ്പെട്ടിട്ടില്ല. ഈ പ്രത്യേക തക്സായിൽ ജനങ്ങൾക്ക് ഒരു വരി പോലും ഉച്ചരിക്കാനില്ലാത്തതായ ഒരേ ഒരു പുറം മാത്രമേയുള്ളൂ. ആ പുറത്തു കാണുന്നതു വിശ്വാസപ്രമാണമാണു താനും. എത്യോപ്യൻ, കോപ്റ്റിക്, അർമീനിയൻ, നെസ്തോറിയൻ എന്നിങ്ങ

നെയുള്ള എല്ലാ പൗരസ്ത്യാരാധനാക്രമങ്ങളിലും കുർബാനയിൽ സംബന്ധിക്കുന്ന ജനങ്ങൾക്ക് ഏറെക്കുറെ ഇത്രയും ഭാഗം തന്നെ ഉച്ചരിക്കേണ്ടതായുണ്ട്.

എന്നാൽ ആധുനിക പൗരസ്ത്യ കുർബാനയ്ക്കു പൊതുവേ പറഞ്ഞാൽ മർമപ്രധാനമായ മറ്റൊരു കാര്യത്തിൽ പോരായ്മയുണ്ട്. സമൂഹപരമായ പങ്കാളിത്തത്തിൽ, അതായതു വി. ബലിയെ എല്ലാ ആരാധകരും അനുഭവിക്കണമെന്ന കാര്യത്തിൽ അതു നിർബന്ധിക്കുന്നില്ലെന്നുള്ളതു തന്നെ. വിശുദ്ധമാക്കപ്പെട്ട അപ്പവീഞ്ഞുകളോടുള്ള ഭക്തിയും ശുശ്രൂഷയിൽ ആദ്യന്തമുള്ള ദൈവികസാന്നിദ്ധ്യത്തെക്കുറിച്ചുള്ള ബോദ്ധ്യവും പാശ്ചാത്യരിലെന്നതിനേക്കാൾ വളരെ കൂടുതലായുണ്ട് പൗരസ്ത്യരിൽ. എന്നാൽ ഇക്കാരണത്താൽ വിശുദ്ധ ശരീരരക്തങ്ങളെ കൈക്കൊള്ളുവാൻ പൗരസ്ത്യരധികവും മടിക്കുന്നു. ഇത് ഏറ്റവും രൂക്ഷമായി കാണാവുന്നത് എത്യോപ്യൻ സഭയിലാണ്. പ്രായപൂർത്തിയായതിനു ശേഷം വാർദ്ധക്യത്തിലെത്തുന്നതു വരെ അനേകം അത്മായക്കാർ അവിടെ വി. ബലി കൈക്കൊള്ളുന്നില്ല. സമ്പൂർണമായും പാപമുക്തി നേടാതെ വി. ബലി കൈക്കൊണ്ടുകൂടാ എന്ന ധാരണ അധികം അത്മായക്കാരുടെയിടയിലും പ്രബലമാണ്. ഈ ധാരണയെ തിരുത്തുവാൻ അവിടെയുള്ള പുരോഹിതന്മാർ ശ്രമിക്കുന്നതായും കാണുന്നില്ല. മറ്റുള്ള മിക്കവാറും എല്ലാ ഓർത്തഡോക്സ് സഭകളിലും വിശ്വാസികളിൽ, ഭൂരിഭാഗവും, ആണ്ടിലൊരിക്കൽ കഷ്ടാനുഭവയാഴ്ചയിൽ, വി. കുർബാന അനുഭവിക്കുന്നു. കൂടുതൽ പ്രാവശ്യം വി. കുർബാന അനുഭവിക്കാൻ മിക്ക ഓർത്തഡോക്സ് സഭകളും വിശ്വാസികളെ പ്രേരിപ്പിക്കുന്നുണ്ടെങ്കിലും താദൃശശ്രമങ്ങൾ വേണ്ടതുപോലെ വിജയിച്ചിട്ടില്ല.

### 3. ആരാധനയിൽ ശെമ്മാശ്ശനുള്ള സ്ഥാനം

റോമൻ കുർബാനയിൽ ശുശ്രൂഷകനുള്ളതിൽ നിന്നു വ്യത്യസ്തമായ പ്രത്യേകമൊരു സ്ഥാനമാണു പൗരസ്ത്യശുശ്രൂഷകളിൽ ശെമ്മാശ്ശനുള്ളത്. വി. ബലിപീഠത്തിന്റെ മുമ്പിൽ ശെമ്മാശ്ശൻ ശുശ്രൂഷകനാണ്. എന്നാൽ അതിനുപരി അദ്ദേഹം ജനങ്ങൾക്കും പുരോഹിതനുമിടയ്ക്കുള്ള മദ്ധ്യസ്ഥനുമാണ്. ശെമ്മാശ്ശൻ ജനങ്ങളെ പ്രാർത്ഥിക്കുന്നതിന് ആഹ്വാനം ചെയ്യുന്നു. പ്രത്യേകിച്ചു മദ്ധ്യസ്ഥപ്രാർത്ഥനകളിൽ ശെമ്മാശ്ശൻ ജനങ്ങൾക്കു നേതൃത്വം കൊടുക്കുന്നു. സുറിയാനി കുർബ്ബാനക്രമത്തിൽ പലപ്പോഴും അദ്ദേഹം ശുശ്രൂഷയെ വിശദീകരിച്ചു കൊടുക്കുന്നതായി കാണാം.

'എന്റെ വാത്സല്യമുള്ളവരെ, ജീവനുള്ള പരിശുദ്ധ റൂഹാ സ്വർഗമാകുന്ന മേലുള്ള ഉയരങ്ങളിൽ നിന്നും പ്രതാപത്തോടു കൂടി ഇറങ്ങി, വയ്ക്കപ്പെട്ടിരിക്കുന്ന ഈ പരിശുദ്ധ കുർബാന മേൽ പൊരുന്നി ആവസിച്ച് ഇതിനെ ശുദ്ധീകരിക്കുന്നതായ ഈ നാഴിക എത്ര ഭയങ്കരവും ഈ സമയം എത്ര ഭ്രമിക്കത്തക്കതുമാകുന്നു. നിങ്ങൾ അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ടു പ്രാർത്ഥിപ്പിൻ.'

കോപ്റ്റിക്ക് ആരാധനാക്രമത്തിൽ ശെമ്മാശ്ശന്റെ നിർദ്ദേശങ്ങൾ

തിടുക്കത്തിൽ നൽകപ്പെടുന്നവയും കാര്യമാത്രപ്രസക്തങ്ങളുമാകുന്നു. 'പ്രാർത്ഥിക്കുവാനെഴുന്നേറ്റു നിൽക്കുവിൻ', '......... വേണ്ടി പ്രാർത്ഥിക്കുവിൻ', 'നമ്മുടെ നാഥന്റെ മുമ്പിൽ ശിരസ്സു കുനിക്കുവിൻ', 'വിശുദ്ധ ചുംബനത്താൽ പരസ്പരം ചുംബിക്കുവിൻ' എന്നിങ്ങനെയാണവ.

ബൈസാന്റിയൻ ആരാധനാക്രമത്തിൽ ശെമ്മാശ്ശൻ ജനങ്ങളെ ആഹ്വാനം ചെയ്യുന്നതു ശ്രദ്ധിക്കുക:

'സഹോദരന്മാരേ നമുക്കു പരസ്പരം സ്നേഹിക്കാം, അങ്ങനെ നമുക്ക് അന്യോന്യം ഏക മനസ്സോടെ അംഗീകരിക്കയും ചെയ്യാം.' 'നമുക്കെല്ലാവർക്കും നിവർന്നു നിൽക്കാം. നമുക്കു ഭയത്തോടുകൂടി നിൽക്കാം, വിശുദ്ധബലിയെ സമാധാനപൂർവ്വം അർപ്പിക്കുന്നതിൽ ശ്രദ്ധിക്കാം. നമുക്കു കർത്താവിന്റെ മുമ്പിൽ നമ്മുടെ ശിരസ്സുകളെ കുനിക്കാം' എന്നിങ്ങനെയാണു ശുശ്രൂഷകൻ പറയുന്നത്.

ആദ്യമാദ്യം ശെമ്മാശ്ശനായിരുന്നു വി. കുർബാന നൽകിപ്പോന്നത്. എന്നാൽ ഈ ധർമ്മം ഇപ്പോൾ വി. ബലി അർപ്പിക്കുന്ന പുരോഹിതൻ തന്നെയാണു നിർവ്വഹിക്കുന്നത്.

## 4. പുരോഹിതൻ തനിയെ വിശുദ്ധബലി അർപ്പിക്കുന്നില്ല

സാധാരണഗതിയിൽ തനിയെ കുർബാന അർപ്പിക്കുവാൻ ഓർത്തഡോക്സ് പുരോഹിതന് അനുവാദമില്ല. എന്നാൽ പ്രത്യേക സാഹചര്യങ്ങളിൽ തനിയെ വി. കുർബ്ബാന അർപ്പിക്കുവാൻ അദ്ദേഹത്തിന് അനുവാദം ചോദിക്കാവുന്നതാണ്. പൊതുവേ പറഞ്ഞാൽ കുറഞ്ഞത് ഒരു ശുശ്രൂഷകനും ആരാധനാസംഘത്തെ പ്രതിനിധാനം ചെയ്ത് ആരെങ്കിലും ഒരാളും കൂടി പുരോഹിതനോടൊപ്പം ഉണ്ടാവണം. ഒരു പുരോഹിതൻ തനിയെ അനുഷ്ഠിക്കാവുന്ന കർമമല്ല ദിവ്യബലി. സഭ മുഴുവൻ കൂടിയാണു ദിവ്യബലി അർപ്പിക്കുന്നത്. അതിനാൽ ഓർത്തഡോക്സ് കുർബാന അർപ്പിക്കുന്നതിനു കുറഞ്ഞത് മൂന്നു പേരെങ്കിലും ഉണ്ടായേ കഴിയൂ. എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ കുറഞ്ഞത് രണ്ടു പുരോഹിതന്മാരും മൂന്നു ശെമ്മാശ്ശന്മാരും വേണമെന്നാണു വ്യവസ്ഥ. ഇതു താരതമ്യേന അടുത്തകാലത്തു നടപ്പായ പതിവാണെന്നു തോന്നുന്നു. ഓർത്തഡോക്സ് പുരോഹിതൻ നിത്യവും ബലിയർപ്പിക്കുവാൻ ബാദ്ധ്യസ്ഥനല്ല. ആവുന്നത്രയും ദിവസവും അദ്ദേഹം ബലി അർപ്പിക്കുന്നത് നന്ന്; അപ്പോഴെല്ലാം അദ്ദേഹത്തോടൊപ്പം ഒരു ആരാധകസമൂഹമുണ്ടായിരുന്നാൽ മതി.

## 5. പരിശുദ്ധാത്മാവിനോടുള്ള അപേക്ഷയും പരിശുദ്ധാത്മാവും

വി. ബലിയിൽ പരിശുദ്ധാത്മാവിനെയുള്ള ആഹ്വാനം പാശ്ചാത്യരുടെയിടയിൽ ഒരു വിവാദവിഷയമാണ്. ഇന്നത്തെ റോമൻ കുർബാനയിൽ പരിശുദ്ധാരൂപിയെ വിളിച്ചപേക്ഷിക്കുന്ന പ്രാർത്ഥനയുടെ സ്വരൂപം ഇങ്ങനെയാണ്:

'സർവ്വവും വിശുദ്ധീകരിക്കുന്ന ദൈവമേ വന്നെത്തണമേ, സർവശക്തനും നിത്യനുമായ ദൈവമേ, അവിടുത്തെ വിശുദ്ധ നാമ മഹത്വത്തിനായി തയ്യാറാക്കപ്പെട്ട ഈ ബലിയെ അവിടുന്ന് അനുഗ്രഹിക്കണമേ.'

ഈ പ്രാർത്ഥന ചേർത്തിരിക്കുന്നതു സ്ഥാപനവചനങ്ങൾക്കു മുമ്പാകുന്നു. പൗരസ്ത്യാരാധനയിൽ പരിശുദ്ധാത്മാവിനെ ആഹ്വാനം ചെയ്യുന്നതു (എപ്പിക്ലീസിസ്[7]) സ്ഥാപനവചനങ്ങൾക്കു ശേഷമാകുന്നു. അതും വിവിധ രൂപങ്ങളിലാണ്.

പുരോഹിതൻ (രഹസ്യമായി) 'ഇങ്ങനെ അവിടുത്തേക്ക് ആദ്ധ്യാത്മികവും രക്തരഹിതവുമായ ആരാധന അർപ്പിച്ചുകൊണ്ട് ഞങ്ങൾ അവിടുത്തോടു യാചിക്കുകയും അപേക്ഷിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. അവിടുത്തെ പരിശുദ്ധ റൂഹായെ ഞങ്ങളുടെമേലും ഞങ്ങൾ അർപ്പിച്ചിരിക്കുന്ന ഈ കാഴ്ചകളിന്മേലും അയച്ചുതരണമേ' (പരസ്യമായി) 'അങ്ങനെ ഈ അപ്പത്തെ അവിടുത്തെ ക്രിസ്തുവിന്റെ വിലമതിക്കാനാവാത്ത തിരുശരീരമായും ഈ പാനപാത്രത്തിലുള്ളതിനെ അവിടുത്തെ ക്രിസ്തുവിന്റെ തിരുരക്തമായും അവിടുത്തെ പരിശുദ്ധറൂഹാ മുഖേന മാറ്റിത്തീർക്കണമേ' (ബൈസാന്റിയൻ ആരാധന).

കോപ്റ്റിക്ക് ആരാധനാക്രമത്തിൽ കാണുന്നതിപ്രകാരമാണ്. പുരോഹിതൻ (രഹസ്യമായി) 'ഞങ്ങളുടെ നാഥനായ ദൈവമേ, ഞങ്ങൾ അവിടുത്തോടു പ്രാർത്ഥിക്കുന്നു. അവിടുത്തെ നന്മയുടെ പ്രസാദത്താൽ ഞങ്ങളുടെ മേലും ഞങ്ങളുടെ ബലിയുടെ മേലും അവിടുത്തെ പരിശുദ്ധാരൂപിയെ ഇറക്കിക്കൊണ്ടുവന്ന് അവയെ വിശുദ്ധമാക്കുകയും രൂപാന്തരപ്പെടുത്തുകയും അവിടുത്തെ വിശുദ്ധന്മാർക്കു വിശുദ്ധമായി അവയെ വെളിപ്പെടുത്തുകയും ചെയ്യണമേ' എന്ന് പ്രാർത്ഥിക്കുന്നു. സുറിയാനി ആരാധനാക്രമങ്ങളിൽ പല രൂപങ്ങളിലുള്ള സ്ഥാപനവചനങ്ങൾ കാണാം (എപ്പിക്ലീസിസ്).

(a) പുരോഹിതൻ (രഹസ്യമായി) 'പിതാവായ ദൈവമേ, ഞങ്ങളോടു കരുണ ചെയ്യേണമേ, സിംഹാസനത്തിലും രാജത്വത്തിലും അനാദ്യന്തമായ സാരാംശത്തിലും നിന്നോട് ഒന്നായിരിക്കുന്നവനും നിന്റെ പഴയനിയമവും പുതിയനിയമവും വഴിയായി സംസാരിച്ചവനും യോർദ്ദാൻ നദിയിൽ വെച്ച് പ്രാവിന്റെ രൂപത്തിൽ ഞങ്ങളുടെ നാഥനായ യേശുക്രിസ്തുവിന്മേലും മാളികമുറിയിൽ വെച്ച് അഗ്നിനാവുകളുടെ രൂപത്തിൽ ശ്ലീഹന്മാരുടെ മേലും ഇറങ്ങിയവനുമായ നിന്റെ പരിശുദ്ധ റൂഹായെ ഈ കുർബ്ബാനമേൽ നീ അയച്ചുതരികയും ചെയ്യേണമേ.'

1. (പരസ്യമായി) (ആ പരിശുദ്ധറൂഹാ) അപ്രകാരംതന്നെ ഇറങ്ങിവന്ന് ഈ അപ്പത്തെ, ഞങ്ങളുടെ ദൈവവും രക്ഷകനുമായവന്റെ ശരീരം, ജീവദായക ശരീരം, രക്ഷിക്കുന്ന ശരീരം തന്നെ ആക്കിത്തീർക്കുമാറാകട്ടെ. അപ്രകാരംതന്നെ ഈ കാസായെ ഞങ്ങളുടെ ദൈവവും രക്ഷകനുമായവന്റെ രക്തം, പുതിയ ഉടമ്പടിയുടെ രക്തം, രക്ഷിക്കുന്ന രക്തം ആക്കിത്തീർക്കുമാറാകട്ടെ.

(വി. യാക്കോബിന്റെ തക്സാ)

(b) പുരോഹിതൻ (രഹസ്യമായി) 'കർത്താവേ എന്നിൽ കരുണ തോന്നി സഭയിലെ സല കൂദാശകളേയും തന്റെ ആവാസത്താൽ പൂർത്തി

കരിക്കുന്നവനായ നിന്റെ പരിശുദ്ധ റൂഹായെ എന്റെ മേലും സമർപ്പിതമായിരിക്കുന്ന ഈ കുർബാനയുടെ മേലും നീ അയച്ചുതരുമാറാകണമേ.'

(പരസ്യമായി) 'പരിശുദ്ധ റൂഹാ ആവസിച്ച് ഈ അപ്പത്തെ ഞങ്ങളുടെ ദൈവമായ മിശിഹായുടെ ശരീരമായി പൂർത്തീകരിക്കുമാറാകണമേ. കലർത്തപ്പെട്ട ഈ കാസയെ ഞങ്ങളുടെ ദൈവമായ മിശിഹായുടെ രക്തമായി രൂപാന്തരപ്പെടുത്തുമാറാകണമേ.'

(മാർ ദീവന്നാസ്യോസിന്റെ തക്സാ)

(c) പുരോഹിതൻ (രഹസ്യമായി) 'അവിടുത്തെ പരിശുദ്ധമായ അധിവാസസ്ഥാനത്തുനിന്ന് അവിടുത്തെ പരിശുദ്ധാരൂപിയെ അയച്ചുതരണമേ. പരിശുദ്ധാരൂപി ഇവിടെ സമർപ്പിച്ചിരിക്കുന്ന ഈ അപ്പത്തിന്മേലും വീഞ്ഞും വെള്ളവും ചേർന്ന ഈ പാനീയത്തിന്മേലും പറന്നു വന്നിറങ്ങുകയും അവയിൽ അധിവസിക്കുകയും അവയെ വിശുദ്ധമാക്കുകയും എന്നെ കുറ്റമില്ലാത്തവനും കളങ്കരഹിതനുമാക്കിത്തീർക്കുകയും ചെയ്യണമേ.'

2. (പരസ്യമായി) 'അങ്ങനെ ഈ അപ്പത്തെ നമ്മുടെ ദൈവവും നമ്മുടെ രക്ഷകനുമായവന്റെ ശരീരമായും ഈ കാസായിലുള്ള സങ്കലിത പാനീയത്തെ ഞങ്ങളുടെ രക്ഷകനും ദൈവവുമായവന്റെ രക്തമായും ആക്കിത്തീർക്കുമാറാകട്ടെ.'

(വി. ജോൺ ക്രിസോസ്റ്റം, സുറിയാനി തക്സാ)

(d) പുരോഹിതൻ (രഹസ്യമായി) 'ദയാലുവും മഹാകാരുണ്യവാനുമായ കർത്താവേ എന്നിൽ കരുണ തോന്നേണമേ. ജീവനുള്ളവനും പരിശുദ്ധനും, ജീവദായകനും, സകലത്തേയും ശുദ്ധീകരിക്കുന്നവനും വിശുദ്ധി നൽകുന്നവനും വിശുദ്ധ ദീർഘദർശിമാർ വഴിയായി സംസാരിച്ചവനും, ശ്ലീഹന്മാരെയും സഹദേന്മാരെയും കിരീടം ധരിപ്പിച്ചവനുമായ റൂഹായെ എന്റെ മേലും ഈ കുർബ്ബാനയുടെ മേലും അയക്കണമേ. ഈ രഹസ്യങ്ങളുടെ മേൽ അരൂപി ആവസിച്ച് ഇവയെ ശുദ്ധീകരിക്കുകയും ചെയ്യുമാറാകണമേ.'

(പരസ്യമായി) 'പരിശുദ്ധറൂഹാ ആവസിച്ച് ഈ അപ്പത്തെ ഞങ്ങളുടെ ദൈവമായ മിശിഹായുടെ ശരീരമാക്കിത്തീർക്കണമേ. ഈ കാസായെ ഞങ്ങളുടെ ദൈവമായ മിശിഹായുടെ രക്തമാക്കിത്തീർക്കുമാറാകണമേ.'

(വി. യോഹന്നാൻ ഏവൻഗേലിസ്തായുടെ – സുറിയാനി)

ഓരോ സുറിയാനി ആരാധനാക്രമത്തിലും 'എപ്പിക്ലീസിസ്' ഓരോ രൂപത്തിലാണ്.

വാദപ്രതിവാദങ്ങളിൽ പാശ്ചാത്യരുടെ സംജ്ഞകൾ തെറ്റായി പ്രയോഗിക്കുന്നതു മൂലം ഓർത്തഡോക്സുകാർ കുടുക്കിൽപ്പെട്ടു പോകുന്നതിന്റെ ഒരുദാഹരണമാണ് 'എപ്പിക്ലീസിസിനെപ്പറ്റിയുള്ള വാദം.'

ഏതാണ്ടു 14-ാം ശതകത്തിൽതന്നെ വാദം ആരംഭിച്ചതായി കാണാം. 14-ാം ശതകത്തിൽ നിക്കോളാസ് കബാസിലാസ്[8] എപ്പിക്ലീസിസിനെ സംബന്ധിച്ചുള്ള ലത്തീൻ വിമർശനത്തെക്കുറിച്ച് പരാമർശിക്കുന്നു.

പുരോഹിതൻ സ്ഥാപനവചനങ്ങൾ ഉച്ചരിക്കുമ്പോൾതന്നെ അപ്പവീഞ്ഞുകൾ വിശുദ്ധമാക്കപ്പെടുന്നു. അഥവാ, അവയ്ക്കു വസ്തുഭേദം വന്നുകഴിയുന്നുണ്ട്. അങ്ങനെയെങ്കിൽ വിശുദ്ധമാക്കപ്പെട്ടതിന്റെ മേൽ പരിശുദ്ധ റൂഹാ വീണ്ടും ഇറങ്ങിവരണമെന്ന് അപേക്ഷിക്കുന്ന പൗരസ്ത്യരുടെ പതിവ് അവിശുദ്ധമാണെന്നു മാത്രമല്ല, പ്രയോജനശൂന്യവും വെറും അനാവശ്യവുമാണെന്ന് ലത്തീൻ വിശ്വാസികൾ കരുതിപ്പോന്നു. സ്ഥാപനവചനങ്ങൾ അപ്പവീഞ്ഞുകളെ വിശുദ്ധമാക്കുന്നുണ്ടെന്ന് സ്ഥാപിക്കുവാൻ അവർ പ്രമാണമായി ഉദ്ധരിച്ചത് വി. ക്രിസോസ്റ്റോമിൽ നിന്നുമാണ്. 'എപ്പിക്ലീസിസാണ്' അപ്പവീഞ്ഞുകളെ വിശുദ്ധീകരിക്കുന്ന കർമ്മമെന്നും, ലത്തീൻകാർക്കും സ്ഥാപനവചനങ്ങൾക്കു ശേഷം വിശുദ്ധീകരണത്തിനായുള്ള പ്രാർത്ഥനകളുണ്ടെന്നും സ്ഥാപിക്കുവാൻ കബാസിലാസ് സങ്കീർണവും സുദീർഘവുമായ വാദങ്ങൾ ഉന്നയിക്കുന്നു. ക്രിസോസ്റ്റോമിനെത്തന്നെ ഉചിതമായി ഇവിടെ ഉദ്ധരിക്കുവാൻ വിഷമമില്ല. 'നമ്മുടെ ഇപ്പോഴുള്ള കർമ്മങ്ങളിൽ പുരോഹിതൻ താഴേക്കിറക്കിക്കൊണ്ടുവന്നത് അഗ്നിയെയല്ല, പരിശുദ്ധ റൂഹായെയാകുന്നു' എന്ന് വി. ക്രിസോസ്റ്റോം രേഖപ്പെടുത്തിയിരിക്കുന്നു.

വിശുദ്ധീകരണം നടക്കുന്ന കൃത്യമുഹൂർത്തത്തെക്കുറിച്ചു വേണ്ടതിലധികം ഊന്നിപ്പറയണമെന്നില്ല. ഓരോ പാരമ്പര്യവും അതിന്റേതായ സവിശേഷതകൾ വളർത്തിയെടുക്കുകയാണ് ചെയ്തത്. വിശുദ്ധമാക്കുന്ന ദൈവത്തോടു വിളിച്ചപേക്ഷിക്കുന്ന രൂപം റോമൻ കുർബാനക്രമത്തിലും കാണാവുന്നതാണ്. കിഴക്ക്, ഇതിന് കൂടുതൽ പ്രാധാന്യം സിദ്ധിച്ചു. പ്രത്യേകിച്ചും യറുശലേമിലെ വി. സിറിൽ നാലാം ശതകത്തിന്റെ മദ്ധ്യത്തിൽ തന്റെ വേദശാസ്ത്ര പ്രഭാഷണങ്ങൾ നിബന്ധിച്ചതിനു ശേഷം:

'ഈ ആദ്ധ്യാത്മികഗീതങ്ങളിൽ നമ്മെത്തന്നെ വിശുദ്ധരാക്കിയതിനു ശേഷം തിരുമുമ്പാകെ സമർപ്പിച്ചിരിക്കുന്ന ബലിയുടെ മേൽ അവിടുത്തെ പരിശുദ്ധ റൂഹായെ അയയ്ക്കണമേയെന്ന് കാരുണ്യവാനായ ദൈവത്തോടു നാം അപേക്ഷിക്കണം. അങ്ങനെ വിശുദ്ധ റൂഹാ അപ്പത്തെ വിശുദ്ധ ശരീരമാക്കുകയും വീഞ്ഞിനെ ക്രിസ്തുവിന്റെ രക്തമാക്കുകയും ചെയ്യുമാറാകണം. എന്തെന്നാൽ വിശുദ്ധറൂഹാ സ്പർശിക്കുന്നതെന്തും വിശുദ്ധമാക്കപ്പെടുന്നു. അത് രൂപാന്തരപ്പെടുകയും ചെയ്യുന്നു.'

'എപ്പിക്ലീസിസി'നെ വിശുദ്ധീകരണ മുഹൂർത്തമായി അംഗീകരിക്കുവാൻ പൗരസ്ത്യ വേദശാസ്ത്രജ്ഞർ ഇന്ന് മടിക്കുന്നു. ഏതെങ്കിലുമൊരു പ്രാർത്ഥനയെ പൊതുവായ ആരാധനാകർമ്മത്തിൽ നിന്ന് അടർത്തി ഒറ്റപ്പെടുത്തി അതിനു പ്രത്യേക ശക്തി കൽപിക്കുന്നത് അടിസ്ഥാനപരമായും പൗരസ്ത്യ ഓർത്തഡോക്സ് വീക്ഷണത്തിനു കടകവിരുദ്ധമാകുന്നു. പുരോഹിതന്റെ പ്രാർത്ഥനയെയും പൊതുവായ ആരാധനാകർമ്മത്തിൽ നിന്നു അടർത്തിമാറ്റുക വയ്യാ. പൊതുവായ ആരാധനാകർമത്തിന്റെ അവിഭാജ്യഘടകം മാത്രമാണത്. അതിനാൽ പൊതുവായ ആരാധനയുടെ ഘടകം മാത്രമായ പുരോഹിതന്റെ പ്രാർത്ഥനയ്ക്കു സ്വയമായി വസ്തു

ഭേദം അഥവാ 'മെറ്റാത്തെസിസ്'[9] നിർവ്വഹിക്കാനാവുമെന്ന് ഓർത്ത ഡോക്സ് വിശ്വാസികൾക്കു വാദിക്കാനും സാധ്യമല്ല.

### 6. ഐക്കോണുകളുടെ ഉപയോഗവും ഐക്കോണോസ്റ്റാസീസും

ഐക്കോണുകളുടെ ശാസ്ത്രം സ്ലാവോണിക്കു സൃഷ്ടിയാണ്; ബൈസാന്റിയൻ പാരമ്പര്യത്തിന്റേതുമാണ്. ഐക്കോണുകൾ ആദ്യം ഉപയോഗത്തിൽ വന്നത് സിറിയയിലാണെങ്കിലും ഐക്കോണുകളുടെ വേദശാസ്ത്രം വികസിച്ചത് ബൈസാന്റിയൻ സാമ്രാജ്യത്തിലും സഭയിലുമാണ്. വിശേഷിച്ച് ഏഴും എട്ടും ശതകത്തിൽ നടന്ന വേദശാസ്ത്രപരമായ വിവാദങ്ങളിൽ വിഗ്രഹഭഞ്ജകരുടെ[10] പാർട്ടി പരാജയപ്പെട്ടതിനുശേഷം സിറിയയിലും ഈജിപ്തിലും എത്യോപ്യയിലും വിവിധ രൂപത്തിലുള്ള ഐക്കോണുകൾ ഉപയോഗത്തിൽ വന്നുകൊണ്ടിരുന്നു. എങ്കിലും അവിടെയുള്ളവർക്കു വിവാദത്തിലേർപ്പെടേണ്ടി വരാതിരുന്നതു മൂലം ഐക്കോണുകളുടെ വേദശാസ്ത്രം വികസിപ്പിക്കേണ്ടി വന്നില്ല.

പാശ്ചാത്യർക്കും ഇതെക്കുറിച്ചു വേദശാസ്ത്രപരമായ ചർച്ചയിൽ ഉൾപ്പെടേണ്ട ആവശ്യമധികമുണ്ടായിട്ടില്ല. അതിനാൽ ഐക്കോൺ ശാസ്ത്രത്തെ പാശ്ചാത്യർ വിലയിരുത്തുന്നത് നിരുന്മേഷരായിട്ടാണ്; അതേസമയം അൽപം സൂക്ഷിച്ചും. ട്രന്റിനും, പതിനാറാം ശതകത്തിലെ റോമൻ വേദശാസ്ത്രജ്ഞർക്കും[11] ഐക്കോണുകളെപ്പറ്റി യാതൊരു ധാരണയുമില്ലായിരുന്നു. നവോത്ഥാനകാലത്ത് വികാസം പ്രാപിച്ച പാശ്ചാത്യ മതാത്മകകലയ്ക്ക് പൗരസ്ത്യ ഐക്കണോഗ്രാഫിയുടെ[12] ഊറ്റുറവകളുമായുള്ള ബന്ധം പാടേ നഷ്ടപ്പെട്ടിരുന്നു. അതുകൊണ്ടാവാം, നിരീക്ഷണശക്തിയുള്ള പൗരസ്ത്യർ അഭിപ്രായപ്പെടുന്നത്, പാശ്ചാത്യകല (ശ്രദ്ധേയങ്ങളായ ചില അപവാദങ്ങളൊഴിച്ചാൽ) ആരാധനയ്ക്ക് തികച്ചും സഹായകമല്ലെന്ന്. ഓർത്തഡോക്സുകാരന് സിസ്റ്റൈൻ ചാപ്പലിലെ കലയുടെ സാങ്കേതിക ഭംഗി ആസ്വദിക്കുവാൻ കഴിയും. എങ്കിലും മതപരമായ വിഷയത്തെ സമുജ്ജ്വലമായി അവതരിപ്പിക്കുന്ന അതിലെ ചിത്രങ്ങൾ ക്രിസ്തേതരമാണെന്ന തോന്നലാണ് പലപ്പോഴും ജനിപ്പിക്കുന്നത്.

നവീകരണപ്രസ്ഥാനം ഐക്കോണുകളുടെ പ്രചാരത്തിന് തടസ്സമായിരുന്നു. വിശുദ്ധരഹസ്യത്തിന്റെ ചിത്രീകരണമെന്ന നിലയിൽ ലൂഥർ അവയെ കഷ്ടിച്ച് അനുവദിച്ചിരുന്നു. ഒന്നിലധികം പേരുടെ ചിത്രങ്ങളാണെങ്കിൽ ചരിത്രസംഭവങ്ങളുടെ ചിത്രണമെന്ന നിലയിൽ സ്വീകരിക്കാമെന്നായിരുന്നു കാൽവിന്റെ നിർദ്ദേശം (ഒരാളിന്റെ ചിത്രമായാൽ വിശ്വാസികൾ അതിനെ ആരാധിച്ചു വിഗ്രഹാരാധനയിൽ വീണുപോയേക്കാനിടയുണ്ടെന്ന് കാൽവിൻ ശങ്കിച്ചു).

പന്ത്രണ്ടും പതിമൂന്നും ശതകങ്ങളിലാണ് ഓർത്തഡോക്സ് ആരാധനയിൽ ഐക്കോണുകൾക്കു മുഖ്യസ്ഥാനം ലഭിക്കാൻ തുടങ്ങിയത്. ചിത്രകാരന്മാരധികവും സന്യാസിമാരായിരുന്നു. ഐക്കോൺ ലേഖനം ചെയ്യുന്നതിന് പ്രാർത്ഥനയുടെയും ഉപവാസത്തിന്റെയുമായ സമ്പൂർണ്ണ

ശിക്ഷണം വേണമെന്നുണ്ടായിരുന്നു. സർഗപ്രതിഭ യഥേഷ്ടം പ്രകാശിപ്പിക്കാൻ കലാകാരന് സ്വാതന്ത്ര്യമില്ലായിരുന്നു. അഗാധമായ ആന്തരിക ആദ്ധ്യാത്മികശിക്ഷണത്തോടെ കലാസങ്കേതങ്ങളെ പാലിച്ചുകൊണ്ടു വേണം ഐക്കോൺ രചിക്കുവാൻ. യഥാർത്ഥ സംഭവങ്ങളുടെയും യഥാർത്ഥത്തിൽ വെളിപ്പെടുത്തപ്പെട്ട രഹസ്യങ്ങളുടെയും ഐക്കോണുകൾ മാത്രമേ അനുവദിക്കപ്പെട്ടിരുന്നുള്ളൂ. ഉദാഹരണമായി ത്രിത്വത്തിന്റെ ഐക്കോൺ ആകെ രണ്ടു രീതിയിലാവാനേ നിവൃത്തിയുണ്ടായിരുന്നുള്ളൂ. ഒന്നുകിൽ അബ്രഹാമിനു പ്രത്യക്ഷപ്പെട്ട മൂന്നു മാലാഖമാരുടെ രീതിയിൽ. അല്ലെങ്കിൽ രക്ഷകന്റെ സ്നാപനരംഗത്തിന്റെ അവതരണത്തിൽകൂടി (അപ്പോൾ പരിശുദ്ധാത്മാവു രക്ഷകന്റെ മേൽ ഇറങ്ങിവരികയും സ്വർഗത്തിൽനിന്നു പിതാവിന്റെ ശബ്ദം കേൾക്കപ്പെടുകയും ചെയ്തു).

മറ്റൊരുവിധത്തിൽ പറഞ്ഞാൽ, ഐക്കോണുകൾ ദൈവപ്രതിഭാസങ്ങളാണ്. സ്ഥലകാലങ്ങളിൽക്കൂടി ലോകാതീതവും വിശുദ്ധവുമായത് പ്രകാശിക്കുകയാണ്. വചനംപോലെ ഐക്കോണും പ്രകാശനമാകുന്നു. അതൊരു സാന്നിദ്ധ്യമാകുന്നു. കേവലം ചിത്രീകരണമോ അലങ്കാരമോ അല്ല.

ഐക്കോണുകളുടെ വേദശാസ്ത്രത്തെക്കുറിച്ചുള്ള ഏറ്റവും സമർത്ഥവും സവിസ്തരവുമായ പ്രതിപാദനം ലയോണിഡ് ഊസ്പെൻസ്കിയുടെ 'ഐക്കോൺ വേദശാസ്ത്രത്തെക്കുറിച്ചുള്ള പ്രബന്ധ'ത്തിൽ നിന്നു ലഭിക്കുന്നു. ഓർത്തഡോക്സ് ആരാധനയിൽ ഐക്കോണുകൾ അവിഭാജ്യഘടകമാണെന്നു മാത്രം ഇവിടെ പറയട്ടെ. പള്ളിയിൽ പ്രവേശിക്കുമ്പോൾത്തന്നെ ദൈവം, വിശുദ്ധ ത്രിത്വം, വിശുദ്ധന്മാർ എന്നിവരുടെ സാന്നിദ്ധ്യത്തെപ്പറ്റി ഏതൊരുവനും ബോധവാനാകുന്നു. എന്നാൽ ഐക്കോണുകൾ കേവലം ചിത്രങ്ങളല്ലെന്നോർക്കണം. സ്ഥലത്ത് നേരിട്ടില്ലാത്തവരെയാണ് ചിത്രങ്ങളും ഫോട്ടോകളും പ്രതിമകളും അനുസ്മരിപ്പിക്കുന്നത്. അവ അഭാവത്തിന്റെ സൂചനയാണ് നൽകുന്നത്. എന്നാൽ ഐക്കോണുകൾ നൽകുന്നത് സാന്നിദ്ധ്യത്തിന്റെ സൂചനയാണ്. ദൈവവും വിശുദ്ധന്മാരുമുള്ള മന്ദിരമാണ് ദേവാലയം. അവിടെയുള്ള അവരുടെ സാന്നിദ്ധ്യത്തെയാണ് ഐക്കോണുകൾ അറിയിക്കുന്നത്.

വി. മാതാവിനും വിശുദ്ധന്മാർക്കും ബഹുമതി നൽകുന്നതു മൂലം ദൈവത്തിനു നൽകേണ്ടതായ മഹത്വത്തിൽ നിന്ന് ഒന്നും കുറഞ്ഞുപോകുന്നില്ല. യാഥാർത്ഥത്തിൽ ക്രിസ്തു നിവസിക്കുന്നവരും തന്നിലേക്ക് അവിടുന്ന് വിശേഷാൽ സംയോജിപ്പിച്ചവരുമെന്ന അർത്ഥത്തിലാണ് 'തെയോടോക്കോസിനെ'യും[13] വിശുദ്ധന്മാരെയും പ്രഥമമായും നാം ആദരിക്കുന്നത്.

ദിവ്യബലിയിൽക്കൂടിയുള്ള ആരാധന ക്രിസ്തുശരീരത്തിന്റെ മുഴുവൻ കർമ്മമായിരിക്കുന്നതിനാൽ വിശുദ്ധന്മാരുടെ ഐക്കോണിക്ക് സാന്നിദ്ധ്യം ബലിയിലുണ്ടാവേണ്ടത് ഉചിതവും ആവശ്യവുമാണ്. ആരാധിക്കാൻ നമ്മെ സഹായിക്കുന്ന ദൃശ്യോപകരണങ്ങളല്ല ഐക്കോണുകൾ. ആരാകസമൂഹത്തിലുള്ള രക്ഷകന്റെയും വിശുദ്ധന്മാരുടെയും പ്രകാശനങ്ങളാണവ.

ഐക്കോണുകൾ ദുരുപയോഗപ്പെടുത്തുവാൻ സാദ്ധ്യതയുണ്ട്. ഐക്കോണുകളെക്കുറിച്ചു നടന്ന വിവാദങ്ങൾ ഇതിനു മതിയായ തെളിവാണ്. ക്രി. വ. 824–ൽ ലൂയിലഡിബൊണയറിന് ബൈസാന്റിയൻ ചക്രവർത്തി മൈക്കൽ അയച്ച കത്തിൽ മറ്റു പലതും എഴുതിയ കൂട്ടത്തിൽ ഇങ്ങനെ എഴുതിയിരിക്കുന്നു:

"നമ്മുടെ ശിശുക്കളുടെ തലത്തൊട്ടപ്പന്മാരാവാൻ അവർ വിശുദ്ധരുടെ രൂപങ്ങൾ തെരഞ്ഞെടുക്കുന്നു. ചില പുരോഹിതന്മാർ ഐക്കോണുകളിലെ ചായം ചെരണ്ടിയെടുത്ത് അപ്പവീഞ്ഞുകളോടു ചേർത്ത് ദിവ്യബലിക്കു ശേഷം വിശ്വാസികൾക്ക് നൽകുന്നത് ഒരു പതിവായി സ്വീകരിക്കുന്നു. മറ്റു ചിലർ, വിശ്വാസികൾ വി. കുർബ്ബാന സ്വീകരിക്കാൻ വന്നുനില്ക്കുമ്പോൾ ഐക്കോണുകളുടെ കൈകളിൽ തിരുശരീരത്തെ വച്ചിട്ട് അവിടെനിന്ന് അതിനെ സ്വീകരിച്ച് അനുഭവിക്കുന്നു."

എന്നാൽ ദുരുപയോഗപ്പെടാനിടയുള്ളതിനാൽ ഐക്കോൺ ഉപയോഗിക്കുന്നത് തികച്ചും ശരിയല്ലെന്ന വാദത്തിന് യുക്തിബലമില്ല. പൗരസ്ത്യാരാധനക്രമമനുസരിച്ചുള്ള ആരാധനയുടെ അവിഭാജ്യഘടകമാണ് ഐക്കോണുകളുടെ ഉപയോഗം; വിശേഷിച്ചും ബൈസാന്റിയൻ പാരമ്പര്യത്തിൽ. യഥാർത്ഥത്തിൽ പൗരസ്ത്യാരാധനയുടെ ആത്മാവിലേക്കു തുളഞ്ഞിറങ്ങാൻ സഹായിക്കുന്ന ഏറ്റവും മികച്ച പീഠികയെന്ന നിലയിൽ ഐക്കോണുകളുടെ വേദശാസ്ത്രത്തെക്കുറിച്ചുള്ള ജ്ഞാനം തീർച്ചയായും പ്രയോജനപ്പെടും.

ഈ ലേഖകന്റെ സഭയിൽ പുരാതനകാലം മുതലേയുള്ള മാറ്റാവുന്ന തിരശ്ശീലയ്ക്കു പകരം ഐക്കൊണാസ്റ്റാസിസ്[14] ഇനിയും ഉപയോഗിച്ചു തുടങ്ങിയിട്ടില്ല. എങ്കിലും ഐക്കൊണാസ്റ്റാസിസിന്റെ വേദശാസ്ത്രം സഭയുടെ വിശ്വാസാചാരങ്ങൾക്ക് അത്യന്താപേക്ഷിതമാകുന്നു. എന്തെന്നാൽ അത് ദിവ്യബലിയിൽ വിശുദ്ധരും അന്തരിച്ച വിശ്വാസികളും നമ്മോടൊത്തുണ്ടെന്ന് വ്യക്തമായും സൂചിപ്പിക്കുന്നു.

1. ഫാ. എസ്. സലാവില്ലി – ആരാധനയോടു ബന്ധപ്പെട്ട വിഷയങ്ങളെപ്പറ്റി എഴുതിയ ഒരു റോമൻ കത്തോലിക്കാ എഴുത്തുകാരൻ.
2. കൂടുതൽ അപ്പം കൂട്ടിച്ചേർത്ത് (കുർബ്ബാനയിൽ മുമ്പ് ശുദ്ധീകരിച്ച അപ്പത്തെ) വർദ്ധിപ്പിക്കുന്നതിനു നോമ്പുകാലങ്ങളിൽ ഉപയോഗിക്കുന്ന പ്രത്യേക ആരാധനക്രമം.
3. യറുശലേമിലെ സിറിൾ – നാലാം നൂറ്റാണ്ടിൽ യരുശലേമിലെ ഒരു ബിഷപ്പായിരുന്നു. യരുശലേം സഭയുടെ നാലാം നൂറ്റാണ്ടിലെ ആരാധനയെ സംബന്ധിച്ച് നോമ്പുകാലത്തു നടത്തിയ അദ്ദേഹത്തിന്റെ പ്രഭാഷണങ്ങൾ ഇന്നു ലഭ്യമാണ്.
4. ആമുഖവും സാൻക്ടസും – 'ആകാശവും ഭൂമിയും തന്റെ മഹത്വംകൊണ്ട് നിറഞ്ഞിരിക്കുന്ന ദൈവം തമ്പുരാൻ പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ' എന്ന പ്രതിവാക്യം ജനങ്ങൾ പറയുന്നതിനു മുമ്പ് പുരോഹിതൻ ചൊല്ലുന്ന പ്രാർത്ഥനയാണ് ആമുഖം; ജനങ്ങളുടെ പ്രതിവാക്യം സാൻക്ടസും.

5. Olaos – ഗ്രീക്കു ഭാഷയിൽ ജനങ്ങൾ എന്നർത്ഥം.
6. Ochoros– ഗായകസംഘം.
7. പരിശുദ്ധാത്മാവിനെ ആഹ്വാനം ചെയ്തുകൊണ്ടുള്ള പ്രാർത്ഥന.
8. നിക്കോളാസ് കബാസിലാസ് – കുർബാനക്രമത്തെപ്പറ്റി മദ്ധ്യകാലങ്ങളിൽ എഴുതിയിരുന്ന ഒരു ഗ്രീക്ക് എഴുത്തുകാരൻ.
9. മെറ്റാത്തെസിസ് – പരിവർത്തനം അല്ലെങ്കിൽ വ്യത്യാസം എന്നർത്ഥം. അപ്പവീഞ്ഞുകൾ ശരീരരക്തങ്ങളായിത്തീരുന്നതിനെ സൂചിപ്പിക്കുന്നു.
10. വിഗ്രഹഭഞ്ജകർ – എട്ടാം ശതാബ്ദത്തിൽ പ്രതിമകളും ചിത്രങ്ങളും വിഗ്രഹാരാധനയാണെന്നു പറഞ്ഞു സഭയിൽനിന്നു സകല രൂപങ്ങളും ചിത്രങ്ങളും മാറ്റിക്കളയുവാൻ ശ്രമിച്ച ഒരു വിഭാഗം.
11. ട്രന്റിനും പതിനാറാം ശതകത്തിലെ റോമൻ വേദശാസ്ത്രജ്ഞർക്കും – പ്രൊട്ടസ്റ്റന്റ് നവീകരണത്തെ ചെറുക്കുവാൻ ട്രന്റു നഗരത്തിൽവെച്ചു കൂടിയ സുന്നഹദോസും അതിനെ അവലംബമാക്കി വേദശാസ്ത്രം രചിച്ച പണ്ഡിതന്മാരും.
12. ഐക്കണോഗ്രാഫി – ഐക്കോണുകൾ ചിത്രമെഴുതിയുണ്ടാക്കുന്ന പ്രവൃത്തി.
13. തെയോടോക്കോസ് – ദൈവധാരിണി അല്ലെങ്കിൽ ദൈവപ്രസവിത്രി.
14. ഐക്കൊണാസ്റ്റാസിസ് – ബൈസാന്റിയൻ ദേവാലയങ്ങളിൽ മദ്ബഹായെ ദേവാലയത്തിന്റെ ബാക്കി ഭാഗത്തുനിന്നു വേർതിരിക്കുന്ന ചിത്രപൂരിതമായ യവനിക (നമ്മുടെ മറയുടെ സ്ഥാനത്തുള്ളത്)



# 5

# ആരാധനക്രമത്തിലെ വേദശാസ്ത്രം

## പൗരസ്ത്യാരാധനയുടെ ചില പൊതുസ്വഭാവങ്ങൾ (തുടർച്ച)

### ആരാധനയിലെ വേദശാസ്ത്രം

വിശ്വാസിയുടെ മനസ്സു രൂപവൽക്കരിക്കാൻ ഏറ്റവും യോജിച്ച സാംസ്കാരികാന്തരീക്ഷം ആരാധനയുടേതാണെന്ന് പൗരസ്ത്യർ വിശേഷിച്ചും സിറിയൻ പാരമ്പര്യത്തിൽപ്പെട്ടവർ ആദിമുതൽക്കേ വിശ്വസിച്ചുപോന്നിരുന്നു. പ്രഭാഷണത്തിനും പ്രബോധനത്തിനും വിശ്വാസിയെ ഉദ്ബോധിപ്പിക്കുന്നതിൽ അവയുടേതായ പങ്കുണ്ട്. എങ്കിലും പൗരസ്ത്യർ വിശ്വാസോദ്ബോധനത്തിനു കൂടുതൽ ആശ്രയിച്ചത് പ്രബോധകരെയല്ല, ആരാധനക്രമത്തെയാണ്. എന്തെന്നാൽ പൗരസ്ത്യാരാധന വേദശാസ്ത്രസത്തകൊണ്ട് സമ്പുഷ്ടമായിരുന്നു. അതിൽ ഭക്തിപൂർവ്വം സംബന്ധിക്കുന്ന വിശ്വാസിക്കു വിശ്വാസത്തെ പാലിക്കുന്നതിനും ഉറപ്പിക്കുന്നതിനും പ്രഭാഷകരുടെ സഹായം ആവശ്യമായിരുന്നില്ല.

മൂന്നു വിധത്തിലാണ് സിറിയൻ ആരാധന വിശ്വാസികൾക്ക് വേദശാസ്ത്രാഭ്യസനം നൽകാൻ സഹായിച്ചത്. ആരാധനാവർഷത്തിലെ പ്രാർത്ഥനകൾ, വി. ഏവൻഗേല്യോൻ (ജീവന്റെ പുസ്തകം), വിവിധരൂപത്തിൽ വികസിച്ച സെദറ എന്ന പ്രത്യേക പ്രാർത്ഥന എന്നിവയുടെ മൂലം സിറിയൻ ആരാധനയിൽ അടങ്ങിയിരിക്കുന്നു.

ആരാധനാവർഷത്തിലെ പ്രാർത്ഥനകളുടെ മർമ്മം കഷ്ടാനുഭവവാരത്തിലെ പ്രാർത്ഥനകളായിരുന്നു. ഈ പ്രാർത്ഥനകളിൽ മണിക്കൂറുകൾ നീണ്ടുനിന്ന ധ്യാനങ്ങളും പ്രാർത്ഥനകളുമുണ്ടായിരുന്നു. അവ അനായാസേന കുരിശാരോഹണത്തിന്റേയും ഉയിർത്തെഴുന്നേൽപ്പിന്റെയും അർത്ഥം ഗ്രഹിക്കാനുള്ള പുതിയ വഴികൾ വിശ്വാസികൾക്കു തെളിച്ചുകൊണ്ടിരുന്നു. ഏറെക്കുറെ വിചിത്രമെന്നു തോന്നാമെങ്കിലും മിക്കവാറും ഭക്തിപരവും ഹൃദയസ്പർശിയുമായ വ്യാഖ്യാനത്തോടുകൂടിയ വേദപുസ്തകഭാഗങ്ങൾ അവയെ സമ്പുഷ്ടമാക്കിയിരുന്നു. ഇതിനും പുറമേ ഓരോ പെരുന്നാളിനും സഭ രൂപപ്പെടുത്തിയ ഉചിതങ്ങളായ ധ്യാനപ്രാർത്ഥനകളുമുണ്ടായിരുന്നു. പുരോഹിതന്റെ പ്രസംഗവും വ്യാഖ്യാനവുമില്ലാതെ തന്നെ അതതു ദിവസത്തെ വേദപുസ്തകഭാഗങ്ങളുടെ സമ്പൂർണ്ണ വ്യാഖ്യാനം ഇടവകജനങ്ങൾക്ക് നൽകുന്നതിന് ഈ ധ്യാനപ്രാർത്ഥനകൾ സഹായിച്ചുപോന്നു. അപ്പോഴപ്പോൾ ഉണ്ടായിക്കൊണ്ടിരുന്ന വേദശാസ്ത്രപരമായ വിവാദങ്ങൾ പോലും സഭയിലെ ആരാധനാക്രമത്തിൽ മായാത്ത മുദ്ര വീഴ്ത്തിയിരുന്നു.

